പുസ്തകം ൩]  [ലക്കം വ്വ

ഫൻ൦വ്വ-ന്നു ഫ൦വ്വര ചിങ്ങം

# മലങ്കരഇടവകപത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

[മാർ പൌലൂസ്]

സംഗതിവിവരം


| | |
|---|---|
| നവീകരണത്തിലെ മേല്പട്ടസ്ഥാനം | ഫര ഒ |
| ഏ. പീലിപ്പോസു അവർകളും സഭാതാരകയും | ഫര ൈ |
| ഒരു വ്യാജലിഖിതാവും വ്യാജലേഖനവും | ഫഒവ |
| സുറിയാനിസഭയും ഡാക്ടർ ബ്യുകാനാൻ അവർകളും | ഫഒര |
| മാരാമൺ പള്ളിക്കേസു | ഫഒൈ |
| റഷ്യായിലെ കരിശുവര | ഫഒവ്വ |
| പരസ്യം. സ്വപരിശോധന | ഫഒൻ |
| അഭിപ്രായം. നോട്ടീസ. | |


Mar Thomas Press,
ottayam.

പ്രസിദ്ധകൻ റെവി. ജി. കൊച്ചുമ്മൻ.

# പഞ്ചാംഗം

ഈലൂൽ — കന്നി

൧൯൦൮ സെപ്റ്റംബർ — ഒക്ടോബർ ൧൦൮൪

| സു | മ | ഇം | ആഴ്ച. | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| ൧ | ൩൦ | ൧൪ | തി | |
| ൨ | ൩൧ | ൧൫ | ചൊ | |
| ൩ | ൧ | ൧൬ | ബു | |
| ൪ | ൨ | ൧൭ | വ്യാ | |
| ൫ | ൩ | ൧൮ | വെ | |
| ൬ | ൪ | ൧൯ | ശ | |
| ൭ | ൫ | ൨൦ | ഞാ | ൭.നു— വാങ്ങിപ്പിനു പിമ്പു ൪.ാം ഞാ; |
| ൮ | ൬ | ൨൧ | തി | ൮.നു . ദൈവമാതാവിന്റെ ജനനം. |
| ൯ | ൭ | ൨൨ | ചൊ | |
| ൧൦ | ൮ | ൨൩ | ബു | |
| ൧൧ | ൯ | ൨൪ | വ്യാ | |
| ൧൨ | ൧൦ | ൨൫ | വെ | |
| ൧൩ | ൧൧ | ൨൬ | ശ | |
| ൧൪ | ൧൨ | ൨൭ | ഞാ | ൧൪.നു— വാങ്ങിപ്പിനു പിമ്പു ൫.ാം ഞാ: സ്ലീബാ പെരുനാൾ (മാറാനായ) |
| ൧൫ | ൧൩ | ൨൮ | തി | |
| ൧൬ | ൧൪ | ൨൯ | ചൊ | |
| ൧൭ | ൧൫ | ൩൦ | ബു | |
| ൧൮ | ൧൬ | ൧ | വ്യാ | |
| ൧൯ | ൧൭ | ൨ | വെ | |
| ൨൦ | ൧൮ | ൩ | ശ | ൨൦.നു— കോതമംഗലത്തു ചെറിയ പള്ളിയിൽ കാലം ചെയ്ത മാർ ബസേലിയോസു ബാവായുടെ ഓർമ്മ. |
| ൨൧ | ൧൯ | ൪ | ഞാ | ൨൧.നു— സ്ലീബായ്ക്കു പിമ്പു ൧.ാം ഞാ: മാർ മത്തായി ശ്ലീഹായുടെ ഓർമ്മ. |
| ൨൨ | ൨൦ | ൫ | തി | |
| ൨൩ | ൨൧ | ൬ | ചൊ | |
| ൨൪ | ൨൨ | ൭ | ബു | |
| ൨൫ | ൨൩ | ൮ | വ്യാ | |
| ൨൬ | ൨൪ | ൯ | വെ | ൨൬.നു— ൩.ാമത്തെ പത്രോസ മാറാൻ മാർ ഇഗ്നാത്യോസു പാത്രിയക്കീസു ബാവായുടെ ഓർമ്മ. |
| ൨൭ | ൨൫ | ൧൦ | ശ | |
| ൨൮ | ൨൬ | ൧൧ | ഞാ | ൨൮.നു— സ്ലീബായ്ക്കു പിമ്പു ൨.ാം ഞാ: |
| ൨൯ | ൨൭ | ൧൨ | തി | |
| ൩൦ | ൨൮ | ൧൩ | ചൊ | |

# മലങ്കര ഇടവകപത്രിക

പുസ്തകം ൧൭ | ൧൦൮൪ ചിങ്ങം | ലക്കം ൪


## നവീകരണത്തിലെ മേല്പട്ടസ്ഥാനം.

നവീകരണ മേല്പട്ടസ്ഥാനത്തിന്റെ തലഉറവയായ കഴിഞ്ഞുപോയ മത്യൂസ അത്താനാസ്യോസിന്റെ സ്ഥാനം ആരംഭത്തിലെ അസാധുവായിരുന്നു എന്നു ഇടവകപ്പത്രിക ആദ്യം പ്രസ്ഥാപിച്ചപ്പോൾ അതിനു ലക്ഷ്യമായി നവീകരണക്കാരുടെ ബന്ധുക്കളായ അംഗ്ലിയാസഭയിലെ ചില ബിഷൊപ്പന്മാരുടെ രേഖയെ ആസ്പദമാക്കിയിരുന്നുവല്ലൊ. ഇതിനെ കഴിയുന്നടത്തൊളം ഒഴിച്ചുവിടുവാൻ താരക ഉററുശ്രമിച്ചുവരുന്നു. എങ്കിലും ഞങ്ങളുടെ വായനക്കാരുടെ അറിവിനുവേണ്ടി അതിന്റെ ചുരുങ്ങിയ ഒരു വിവരണം താഴെ ചേൎക്കുന്നു.

അമ്മെറിക്കായിൽ റെനിവിലാററി എന്നയാളെ കുറെ വൎഷം മുമ്പു സിലൊണിൽവെച്ചു സുറിയാനി മെത്രാപ്പൊലീത്തന്മാർ വാഴിച്ചവിവരം വായനക്കാർ ഒാൎക്കുന്നുണ്ടായിരിക്കണം. ഇങ്ങനെ വാഴിക്കപ്പെട്ട മെത്രാൻ വിലാത്തി അമ്മെറിക്കായിൽ മടങ്ങി എത്തിയപ്പോൾ അദ്ദേഹത്തിന്റെ സ്ഥാനസാധുത്വത്തെക്കുറിച്ചു അമ്മെറിക്കയിലെ അംഗ്ലിയാ ബിഷൊപ്പന്മാരുടെ യോഗത്തിൽ ആലോചന നടന്നു ആ സംഘം ബിഷൊപ്പ വിലാത്തിയുടെ സ്ഥാനം ആരംഭത്തിങ്കലെ അസാധുവാണെന്നു തീരുമാനിച്ചു. അതിനു അവർ പറഞ്ഞ കാരണം അവരിൽ ഒരുവനായ ഫോണ്ടുലാക്കിലെ ബിഷൊപ്പ ഡാക്ടർ ഗ്രാഫ്ററൻ ഇപ്രകാരം എഴുതിയിരിക്കുന്നു:-

വിലാററിയ്ക്കു ഫൊണ്ടുലാക്കിലെ ബിഷൊപ്പിന്റെ അപേക്ഷപ്രകാരം ഫൊണ്ടുലാക്ക ബിഷൊപ്പിന്റെ ആജ്ഞയിൻകീഴ ഇരുന്നുകൊള്ളാമെന്നു സത്യം ചെയ്യിച്ചു പഴയ കാതൊലിക്ക് ബിഷോപ്പായിരുന്ന ഹേർസൊഗ് കശീശാ പട്ടംകൊടുത്തു എന്നു പറഞ്ഞിട്ടു ഡാക്ടർ ഗ്രാഫ്ററൻ എഴുതിയിരിക്കുന്നതു എന്തെന്നാൽ:- ഇവൻ (വിലാററി) ഇങ്ങനെ എന്റെ ഇടവകയിൽ ഒരു വൈദികനായിതീൎന്നു. അതിൽ ഒരു മിഷ്യൻ അവനു കൊടുക്കപ്പെട്ടു, ഞങ്ങളുടെ മിഷ്യൻസംഘത്തിൽനിന്നു അവൻ ശമ്പളം പററി......അയാൾ ഞങ്ങളുടെ പള്ളിക്രമം ഉപയോഗിച്ചിരുന്നില്ല. എന്തെന്നാൽ എന്റെ മുൻഗാമിയുടെ അപേക്ഷപ്രകാരം സ്വിററ്സർലാണ്ടിലെ പഴയ കാതൊലിക്കരുടെ പള്ളിക്രമം ഉപയോഗിപ്പാൻ ബിഷൊപ്പന്മാരുടെ സംഘം അനുവദിച്ചിരുന്നു. പിന്നീടു അവൻ മേല്പട്ടസ്ഥാനം ആഗ്രഹിച്ചു......ഞങ്ങളുടെ മിഷ്യനിൽ ഉൾപ്പെട്ട ആളുകളുടെ ഇടയിൽ നടന്നു ഇവനെ മെത്രാനാക്കാൻ അപേക്ഷിക്കുന്നതായി ഒരു എഴുത്തിൽ ഒപ്പിടുവിച്ചു വാങ്ങി. അവരിൽ ചിലൎക്കു അതു മനസ്സിലായിട്ടുപോലുമില്ലന്നു എന്നോടു പറഞ്ഞിട്ടുണ്ടു. അവൻ എന്റെ കീഴ ഇരുന്ന പട്ടക്കാരനായിരുന്നതുകൊണ്ടു അവന്റെ കാൎയ്യത്തിൽ കാനോൻപ്രകാരം പ്രവൃത്തിക്കേണ്ടതു ആവശ്യമായിവന്നു. അവൻ പട്ടമേററപ്പോൾ ചെയ്തു സത്യം ലംഘിച്ചു എന്റെ അധികാരത്തിൽനിന്നു തെററിയപ്പോൾ നിങ്ങൾ മേല്പട്ടം കൊടുക്കുന്നതിനുമുമ്പു പട്ടത്വത്തിൽനിന്നു ഞാൻ അവനെ മുടക്കി. അതിനാൽ ൧-ാമതു അവൻ മുടക്കപ്പെട്ട പട്ടക്കാരനായിരുന്നതുകൊണ്ടും ആ സ്ഥിതിയിൽ ക്രിസ്തുവിന്റെ ശരീരത്തിൽനിന്നു ഛേദിക്കപ്പെട്ടവനായിരുന്നതുകൊണ്ടും അയാളുടെ മെത്രാസ്ഥാനാഭിഷേകം അസാധുവാണെന്നു ഞാൻ വിശ്വസിക്കുന്നതു മാത്രമല്ല, ബിഷൊപ്പന്മാരുടെ സംഘം അങ്ങിനെ തീരുമാനിച്ചു. ൨-മതു. അവന്റെ വേലയെക്കുറിച്ചും ഞങ്ങളോടുള്ള അവന്റെ സംബന്ധത്തെ

മുഖേന അപ്രകാരമുള്ള തെററിദ്ധരിപ്പിച്ചു ലഭിച്ച അഭിഷേകമായിരുന്നു. തെററിദ്ധരിക്കുറിച്ചു നിങ്ങളെ തെററിദ്ധരിപ്പിച്ചു ലഭിച്ച സ്ഥാനമാകകൊണ്ടും അതു അസാധുവാപ്പിച്ചും പരമാൎത്ഥം മറച്ചും സമ്പാദിച്ച സ്ഥാനമാകകൊണ്ടും അതു അസാധുവാകുന്നു.

൩. അപ്പനെ വാഴിച്ച മെത്രാന്മാർ ശരിയായ സ്ഥാനമുള്ളവരായിരുന്നാലും അവർ തെററിദ്ധരിച്ചുപോയി. എൻെറ മുടക്കിൽ ഇരിക്കുന്ന ഒരു പട്ടക്കാരനെ സംബന്ധിച്ചു വല്ലതും പ്രവൃത്തിപ്പാൻ അവൎക്കധികാരമില്ലായിരുന്നു. അവരുടെ പ്രവൃത്തി കാനോൻപ്രകാരം അസാധുവാണ. നിഖ്യാസൂനഹദോസിലെ ൪-ാം കാനോനും അന്ത്യോഖ്യാ സൂനഹദോസിലെ ൧൩-ാം കാനോനും പ്രകാരം ഇവൻെറ പട്ടാഭിഷേകം അസാധുവാകുന്നു.

മേൽ പകൎത്തിയ അമ്മേറിക്കാ ബിഷോപ്പിൻെറ എഴുത്തിൽ മേല്പട്ടസ്ഥാനത്തിൻെറ അസാധുത്വത്തിനു പറഞ്ഞിട്ടുള്ള മൂന്നു കാരണങ്ങളും പൊതുസഭയുടെ നിയമപ്രകാരം മതിയായ കാരണങ്ങളായി വിചാരിക്കാമൊ എന്നു കല്ക്കത്താ, മദ്രാസ തിരുവിതാംകൂർ ഈ മൂന്നു അംഗ്ലിയാബിഷോപ്പന്മാരോടു ചോദിച്ചതിൽ കിട്ടിയ മറുപടിയിൽ ഓരോഭാഗം താഴെ ചേൎക്കുന്നു.

കല്ക്കത്താബിഷോപ്പ—"സ്ഥാനത്തിൻെറ അസാധുത്വത്തിനു ഫോണ്ടുലാക്ക ബിഷോപ്പ പറയുന്ന മൂന്നു കാരണങ്ങളിൽ ൧-മത്തെ സംഗതി എഴുത്തിൽ പറയുന്നതുപോലെയാണെങ്കിൽ സ്ഥാനാഭിഷേകത്തെ അസാധുവാകാൻ അതു മാത്രം മതിയാകുന്നതാണ. മററെ രണ്ടു കാരണങ്ങളുടെയും ബലം തെററിദ്ധരിപ്പിച്ചതൊ ധരിച്ചതൊ ആയ സംഗതിയുടെ സ്വഭാവത്തിലും തെററിദ്ധരിപ്പിക്കാൻ ഉണ്ടായ ഉദ്ദേശത്തെക്കുറിച്ചുള്ള തെളിവിലും ആശ്രയിച്ചിരിക്കും"

മദ്രാസ ബിഷോപ്പ—"ഫൊണ്ടുലാക്ക ബിഷോപ്പിൻെറ എഴുത്തിൽ പറയുന്ന സംഗതികൾ സംഭവിച്ചവയായിരുന്നാൽ സ്ഥാനാഭിഷേകം തെററിദ്ധരിപ്പിച്ചും വിലാത്തി മുടക്കപ്പെട്ടവനാണെന്നുള്ള ഭാഗം അറിയാതെയും കൊടുത്തിട്ടുള്ളതാകയാൽ അതു അശേഷം അസാധുവാകുന്നു"

തിരുവിതാംകൂർ ബിഷോപ്പിൻെറ സിക്രട്ടെരി—"മൊത്തത്തിൽ അംഗ്ലിയാസഭയുടെയും പൊതുവായ കാതോലിക്കാസഭയുടെയും ശട്ടവും കാനോനുംപ്രകാരം മേല്പട്ടസ്ഥാനാഭിഷേകത്തെ അസാധുവാക്കുവാൻ ഡാക്തർ ഗ്രാഫ്ററൻെറ എഴുത്തിൽ പറയുന്ന മൂന്നു കാരണങ്ങളും മതിയാകുമൊ എന്നും ഡാക്തർ ഗ്രാഫ്ററൻെറയും അമ്മേറിക്കാ ബിഷോപ്പന്മാരുടെയും സ്വാഭിപ്രായം മാത്രമാണൊ എന്നുമുള്ള നിങ്ങളുടെ ചോദ്യത്തിനു ബിഷോപ്പ തിരുമനസ്സിലെ അഭിപ്രായം എന്തെന്നാൽ- മെത്രാൻ വിലാത്തി ഫൊണ്ടുലാക്ക ബിഷോപ്പിൻെറ കീഴിരുന്നിരുന്നു എന്നും അദ്ദേഹം അയാളെ മുടക്കി എന്നും തൃപ്തികരമായ തെളിവുണ്ടെങ്കിൽ ഈ ഒന്നാമത്തെ വകുപ്പിൽ അംഗ്ലിയാസഭയുടെ ഒട്ടുക്കു ഐകകണ്ഠ്യനയുള്ള വിധി ബിഷോപ്പ ഗ്രാഫ്ററൻെറ അഭിപ്രായത്തെ അനുക്രലിച്ചായിരിക്കും. അതിലേക്കു ഈ സംഗതിയൊടു സംബന്ധമുള്ളവയായി താഴെ പറയുന്ന കാനോനാകളെ നിങ്ങളെ ചൂണ്ടികാണിപ്പാൻ തിരുമനസ്സുകൊണ്ടു ആഗ്രഹിക്കുന്നു. (൧) ൩൨൫-ൽ നിഖ്യാസൂനഹദോസിലെ ൪-ാം കാനൊൻ ൧-ാം ഭാഗവും ൧൫-ാം കാനോനും (൨) ൩൪൧-ൽ അന്ത്യോഖ്യാസൂനഹദോസിലെ ൩, ൪, ൫, ൯, ൧൩ കാനോനുകൾ. (൩) ൩൪൩-ൽ സാൎദ്ദിക്കാ സൂനഹദോസിലെ ൧൫-ാം കാനൊനും (൪) ൪൪൧-ൽ ഓറെഞ്ച സൂനഹദോസിലെ ൧൧-ാം കാനൊൻ. (൫) ൪൪൩-ൽ ആറൽസിലെ സൂനഹദോസിലെ ൬-ം ൧൩-ം കാനോനാകൾ".

മേൽ പകൎത്തിയ എഴുത്തുകളിൽനിന്നു കാണുന്നതു എന്തെന്നാൽ സ്ഥാനമേല്ക്കുന്ന ആൾ ഏതുമെത്രാൻെറ കീഴിരിക്കുന്നുവൊ ആ മെത്രാൻെറ മുടക്കുണ്ടായിരുന്നാൽ ആയതും സ്ഥാനം കൊടുക്കുന്ന ആളിനെ കാൎയ്യം മനസ്സിലാക്കി തെററിദ്ധരിപ്പിച്ചൊ ചതിച്ചൊ സ്ഥാനം വാങ്ങിച്ചാൽ ആയതും സ്ഥാനം കൊടുക്കുന്നആൾ കാൎയ്യമറിയാതെയും അധികാരം കൂടാതെയും പ്രവൃത്തിച്ചിരുന്നാൽ ആയതും സ്ഥാനാഭിഷേകത്തെ ആരംഭകാലത്തുതന്നെ അസാധുവാക്കുമെന്നു പൊതുസഭ അംഗീകരിച്ചിരിക്കുന്ന കാനോനാകളാൽ തീൎച്ചയായിരിക്കുന്നതായി അംഗ്ലിയാസഭയിലെ ഒട്ടുവളരെ മെത്രാന്മാർ ഐകകണ്ഠ്യന അഭിപ്രായപ്പെട്ടിരിക്കുന്നു.

ഈ മൂന്നു കാരണങ്ങളും കഴിഞ്ഞുപോയ മത്യൂസ അത്താനാസ്യോസിന്റെ സ്ഥാനത്തോടു കുറെക്കൂടെ ബലമായി യോജിക്കുന്നു എന്നു മുമ്പിൽ ഞങ്ങൾ കാണിച്ചിട്ടുണ്ടു. ദൃഷ്ടാന്തമായി (൧) അദ്ദേഹം അന്നത്തെ മലങ്കര മെത്രാന്റെ കൂടകിൽ ഇരിക്കയായിരുന്നു. (൨) അന്നത്തെ മെത്രാൻ മരിച്ചുപോയി എന്നും തന്നെ മെത്രാനായി വാഴിക്കുന്നതിനു മലങ്കരസഭ തിരഞ്ഞെടുത്തയച്ചു എന്നും കാണിക്കുന്ന കള്ള എഴുത്തു കൊടുത്തു സ്ഥാനം വാങ്ങി. താൻ ഒരു ശെമ്മാശെന്നല്ല, വെറും കാറൂയാ മാത്രമായിരിക്കുമ്പോൾ കശീശായാണെന്നു വ്യാജം പറഞ്ഞു കുർബ്ബാന ചൊല്ലി. ഇങ്ങനെ അനേകതരത്തിൽ പാത്രിയർക്കീസിനെ തെറ്റിധരിപ്പിച്ചും ചതിച്ചും പാത്രിയർക്കീസു തെറ്റിധരിച്ചും സമ്പാദിച്ച സ്ഥാനമാകകൊണ്ടു അംഗ്ലിയാ ബിഷോപ്പന്മാർ എടുത്തുപറയുന്ന പൊതുസഭയുടെ കാനോൻപ്രകാരം അത്താനാസ്യോസിന്റെ സ്ഥാനം ആരംഭത്തിങ്കലെ അസാധുവല്ലാതെവരാൻ പാടില്ല. അത്താനാസ്യോസിന്റെ മേൽ ഞങ്ങൾ ആരോപിച്ച കുറ്റങ്ങൾക്കൊക്കയും മുൻ ഒരു ലക്കം പത്രികയിൽ ഞങ്ങൾ രേഖ ചൂണ്ടികാണിച്ചിട്ടുള്ളതുകൊണ്ടു ഇവിടെ എടുത്തു പറയുന്നില്ല. അതിനാൽ ഇപ്പോൾ നവീകരണസ്ഥാനത്തെ നീതീകരിക്കുവാൻ പുറപ്പെടുന്ന താരക തെളിയിക്കെണ്ടതു.

(൧) മേൽപ്പറഞ്ഞ മൂന്നു കാരണങ്ങളും ഒരു സ്ഥാനാഭിഷേകത്തെ അസാധുവാക്കയില്ലന്നും.

(൨) മത്യൂസ അത്താനാസ്യോസിന്റെ സ്ഥാനത്തോടു ഈ കാരണങ്ങൾക്കു സംബന്ധമില്ലന്നുമാകുന്നു.

ഒരു മെത്രാനൊ ഒരു കത്തനാരൊ അതു പറഞ്ഞു അല്ലെങ്കിൽ ഇതു എഴുതി എന്നു തട്ടാമുട്ടി പറഞ്ഞാൽ സ്ഥാനം സാധുവാകയില്ല. മെത്രാനും തെറ്റാം കത്തനാരും തെറ്റാം. സ്ഥാനാഭിഷേകം വേദശാസ്ത്രനിയമപ്രകാരം സാധുവൊ അസാധുവൊ ആകുന്നു. അല്ലാതെ ഒരാളിന്റെ വാക്കിനെയൊ പ്രവൃത്തിയെയൊ ആസ്പദമാക്കിയിട്ടല്ല. അതിനാൽ താരകയ്ക്കു വല്ലസമാധാനവും പറവാനുണ്ടെങ്കിൽ മേൽപ്പറഞ്ഞ വാദവിഷയങ്ങൾക്കു സമാധാനം പറഞ്ഞുകേൾപ്പാൻ ഞങ്ങൾ കാത്തിരിക്കുന്നു.

---

## എ. പീലിപ്പോസ. എം. എ. ബി. എൽ. അവർകളും സഭാതാരകയും.

കഴിഞ്ഞ മീനമാസത്തിലെ സഭാതാരകയിൽ എ. പീലിപ്പോസ് എം. എ. ബി. എൽ. അവർകളും താരകാധിപരും തമ്മിലുണ്ടായ എഴുത്തുകുത്തുകളും അതിലേക്കുള്ള താരകാധിപരുടെ മറുപടിയും പ്രസിദ്ധപ്പെടുത്തിയിരുന്നതിനെക്കുറിച്ചു ഒരു നിരൂപണം ചെയ്യുന്നതു ഈ അവസരത്തിൽ അനുചിതമായിവരികയില്ലെന്നു വിശ്വസിക്കുന്നു. അതിനാൽ താഴെ കാണുന്ന ലേഖനം പത്രികയിൽ പ്രസിദ്ധപ്പെടുത്തണമെന്നപേക്ഷ.

ഇടവകപത്രികയും താരകയും തമ്മിൽ നടന്ന ഒരു വാദത്തിൽ താരകാധിപരുടെ മനസ്സാക്ഷിയില്ലായ്മയെ തെളിയിപ്പാനവേണ്ടി സന്ദർഭവശാൽ ഇടവകപ്പത്രിക മിസ്റ്റർ പീലിപ്പോസിനെ ഒരു സാക്ഷിയായി പ്രസ്താപിക്കയും അതെസംബന്ധിച്ചു ഇവർ തമ്മിലുണ്ടായ എഴുത്തുകുത്തുകളും മറ്റുമാണിപ്പോൾ പ്രസിദ്ധപ്പെടുത്തുകയും ചെയ്തിട്ടുള്ളതു.

ഇടവകപ്പത്രികയുടെ കുറ്റാരോപണം താഴെ പറയുന്നതാണ്. "ഒരു ലേഖന (എം. എൻ. ഓയുടെ) കർത്താവു മിസ്റ്റർ കെ.

എൻ. ദാനിയേൽ തന്നെ ആരാണെന്നും അതിലെ വാചകരീതിയും വാദങ്ങളും തന്റെ മനസ്സാക്ഷിയ്ക്കും രക്ഷയ്ക്കും സുവിശേഷപ്രസംഗത്തിനും ചേർന്നതല്ലെന്നും അദ്ദേഹം ഒരു എം. എ. ബി. എൽ കാരനോടു സമ്മതിച്ചു പറഞ്ഞിട്ടുണ്ടോ" ഈ പ്രസ്താവന കണ്ടയുടൻ മേൽചേർത്ത വാചകത്തിന്റെ ഒരു പകൎപ്പോടുകൂടെ താരകാധിപൻ മിസ്റ്റർ പീലിപ്പോസിന്റെ പേൎക്കു ഒരു എഴുത്തു അയക്കയും ഇടവകപ്പത്രികയ്ക്കു ഈ അറിവു കൊടുത്തതാരെന്നു എന്നറിയിക്കേണമെന്നപേക്ഷിക്കയും ചെയ്തിരുന്നു. ഇതിനു പീലിപ്പോസ് അയാൾ അയച്ച മറുപടി കൊണ്ടു താരകയുടെ ഭാഗത്തേക്കു ഗുണമൊന്നുമില്ലെന്നു കാണുകയാൽ കുറെ നാളത്തേക്കു അദ്ദേഹം മൌനം ദീക്ഷിച്ചിരുന്നു. എങ്കിലും മൂന്നു നാലു മാസങ്ങൾ കഴിഞ്ഞപ്പോൾ പരീക്ഷാൎത്ഥം മിസ്റ്റർ ദാനിയേൽ ഒരു പൊടിക്കൈ പ്രയോഗിച്ചു ദുർബലത്തെ സംഗതികൾ മിസ്റ്റർ പീലിപ്പോസ് അന്യജോലികൾക്കിടയിൽ മറന്നുപോയിരിക്കാമെന്നും അതിനാൽ സൂത്രത്തിൽ ഒരു മറുപടി കൈക്കലാക്കി വച്ചുംകൊണ്ടു ഇടവകപ്പത്രികയെ ശകാരിക്കാമെന്നു കരുതി താൻ കള്ളം പറഞ്ഞതെന്നോ പറയുമെന്നോ മിസ്റ്റർ പീലിപ്പോസിനു അഭിപ്രായമുണ്ടോ എന്നു വീണ്ടും എഴുതി അയച്ചു. അപ്പോൾ സാക്ഷി പറവാനല്ലാ അഭിപ്രായം പറവാനാണ മിസ്റ്റർ ദാനിയേൽ ആവശ്യപ്പെട്ടത്. ഒരു ശക്തിയിൽ അധിരിയനായ നമ്മുടെ എം. എ. ബി. എൽ കാരനു ഈ കൌശലം മനസ്സിലായതിനാൽ ഉടനെ മറുപടി കൊടുക്കാതിരുന്നു. ഇതിനിടയിൽ മിസ്റ്റർ ദാനിയേൽ ഇടവകപ്പത്രിക മുമ്പിൽ പ്രസ്ഥാപിച്ച എം. എ. ബി. എൽ കാരന്റെ എഴുത്തു വരുത്തി പ്രസിദ്ധപ്പെടുത്തുന്നതിനു താരക മൂലം പത്രികയെ വെല്ലുവിളിക്കയും അങ്ങനെ ഒരു എം. എ. ബി. എൽ. കാരൻ ഈ ഭൂമുഖത്തില്ലെന്നു വീരവാദം പറകയും ചെയ്തുകൊണ്ടിരുന്നു. ഇവിടെയാണ് താരകയുടെ വഞ്ചന കാണേണ്ടത്. ചിങ്ങമാസത്തിലെ പത്രികയുടെ പ്രസ്താവന കണ്ടയുടൻ കന്നിമാസം ൨-ാനു പീലിപ്പോസ അവർകളുടെ പേൎക്കു എഴുതി അയക്കയും പത്രികയുടെ പ്രസ്താവന ശരിയാണെന്നദ്ദേഹം മറുപടി കൊടുക്കയും ചെയ്തതിനാൽ സംഗതിയുടെ വാസ്തവം എല്ലാം അറിഞ്ഞുംകൊണ്ടു അതൊന്നും അറിഞ്ഞിട്ടില്ലാത്ത ആൾ എന്ന നാട്യത്തോടുകൂടെ ഒന്നാം എം. ബി. എൽ. കാരന്റെ എഴുത്തു വരുത്തി പ്രസിദ്ധപ്പെടുത്തുന്നതിനു വീണ്ടും വീണ്ടും പത്രികയെ വെല്ലുവിളിച്ചുകൊണ്ടിരുന്നതു വായനക്കാരെ തെറ്റിദ്ധരിപ്പിപ്പാൻ വേണ്ടി പ്രയോഗിച്ച ഒരു വലിയ വഞ്ചനയല്ലയോ. ഇതാണോ രക്ഷിക്കപ്പെട്ട ഒരു സുവിശേഷപ്രസംഗിയുടെ ധൎമ്മ. മനസ്സാക്ഷിയില്ലായ്മ എന്നു കുറോ തെളിയിപ്പാനാണ് എം. എ. ബി. എൽ. കാരനെ പത്രിക സാക്ഷി

യാകിയതെന്നു ആ പത്രിക വായിച്ചാൽ ആൎക്കും മനസ്സിലാകുന്ന സത്യം മറച്ചുവെച്ചുകൊണ്ടു കള്ളം പറഞ്ഞതിനാണ് മിസ്റ്റർ പീലിപ്പോസിനെ സാക്ഷിയാക്കിയതെന്നു നിൎല്ലജ്ജം വാദിച്ചപ്പോൾ മിസ്റ്റർ ദാനിയേലിന്റെ മനസ്സാക്ഷി അവധി എടുത്തിരിക്കയായിരുന്നോ എന്നറിഞ്ഞാൽ കൊള്ളാം.

ഇനിയും വേറൊരു കുറ്റച്ചാൎജ്ജ മിസ്റ്റർ പീലിപ്പോസിന്റെമേൽ കൊണ്ടുവന്നിരിക്കുന്നതു കഴിഞ്ഞ കന്നിമാസം ൯-ാനു അദ്ദേഹം അയച്ച ഒരെഴുത്തിൽ, ഞാൻ മിസ്റ്റർ പീലിപ്പോസ് പത്രത്തിൽ എഴുതണമെന്നു നിൎബ്ബന്ധമുണ്ടെങ്കിൽ അതിന്റെ ഔചിത്യത്തെപ്പറ്റി ആലോചിച്ചു മറുപടി അയക്കാം എന്നെഴുതിയിരുന്നതിനെ താരക ആവശ്യപ്പെടുന്നതിനു മുമ്പിൽ മറുപടി അയച്ചുകൊടുക്കാഞ്ഞതാണു. മിസ്റ്റർ ദാനിയേലിനു "നിൎബ്ബന്ധമുണ്ടെങ്കിൽ" മറുപടി അയക്കാമെന്നല്ലാതെ ഇതിനൎത്ഥമുണ്ടെന്നു സുബോധമുള്ള വായനക്കാരിൽ ആരെങ്കിലും മനസ്സിലാക്കുമോ. നിൎബ്ബന്ധമുണ്ടോ എന്നുള്ള കാൎയ്യം മിസ്റ്റർ പീലിപ്പോസ് വല്ലവരോടും ചോദിച്ചറിഞ്ഞുകൊള്ളണമെന്നാണോ താരകാധിപരുടെ ഭാവം. അതോ മുമ്പൊരിക്കൽ പാൎല്ലമെന്റു സഭയിൽ അനുസരണക്കേടു കാണിച്ച ചില ഐറിഷുസമാജികന്മാരെ ഈ രണ്ടു പോലീസുകാർ കൂടി പിടിച്ചു വെളിക്കാക്കിയപ്പോൾ "ഒരു ഐറിഷുകാരൻ സമം രണ്ടു ഇംഗ്ലീഷുകാർ" എന്നു ഐറിഷുകാർ പറഞ്ഞതുപോലെ മെട്രിക്കുലേഷ്യൻ ഫെയിലായ ആൾ ഒരെഴുത്തയച്ചാൽ എം. എ. ബി. എൽ കാരൻ രണ്ടു മറുപടികൾ അയച്ചുകൊടുക്കേണമെന്നു കോൺവൊക്കേഷ്യൻ പ്രാസംഗികന്മാരിൽ ആരെങ്കിലും പറഞ്ഞതായി മിസ്റ്റർ ദാനിയേൽ അറിഞ്ഞിട്ടുണ്ടോ. താരകാധിപർ മറുപടി അയക്കുന്നതിനു മുമ്പിൽ മിസ്റ്റർ പീലിപ്പോസു മറുപടി അയക്കുമെന്നു അദ്ദേഹത്തിനു വിശ്വാസമുണ്ടായിരുന്നോ എന്നു നോക്കാം. മകരമാസം ൭-ാനു മിസ്റ്റർ ദാനിയേൽ അയച്ച എഴുത്തിൽ മിസ്റ്റർ പീലിപ്പോസു മറുപടി അയക്കാഞ്ഞതിനെക്കുറിച്ചു സൂചിപ്പിക്കപോലും ചെയ്തിട്ടില്ല. അതിനാൽ മകരമാസം ൭-ാനു എഴുത്തയച്ചസമയംവരെ ഇങ്ങനെ ഒരു മറുപടി അയക്കേണ്ട ചുമതല ആ എം. എ. ബി. എൽ. കാരനുണ്ടെന്നുള്ള വിചാരംപോലും മിസ്റ്റർ ദാനിയേലിനില്ലായിരുന്നെന്നും അതിൽ പിന്നീടാണ് ഇങ്ങനെ ഒരു കുറ്റം മിസ്റ്റർ പീലിപ്പോസിന്റെമേൽ ചുമത്തണമെന്നു ആലോചിച്ചിട്ടുള്ളതെന്നും വായനക്കാൎക്കു അറിയാവുന്നതാണ്.

(൨) താരകയുടെ ഇനിയത്തെ ശ്രമം കള്ളം പറഞ്ഞെന്നുള്ള സംഗതിയെ തെളിയിപ്പാനാണ്. മിസ്റ്റർ പീലിപ്പോസിനെ സാക്ഷിയാക്കിയതെന്നു സ്ഥാപിപ്പാനാണ്. ഇതിലേക്കു ആ മഹാ

ൻ ആദ്യമായി കൊണ്ടുവന്നിരിക്കുന്ന വലിയ തെളിവു വൃശ്ചികത്തിലെ പത്രികയുടെ ഒരു 'പ്രസ്താപനയാണ്'. ആ പ്രസ്താപനകളാവിതു. "കള്ളംപറച്ചിലും മനസ്സാക്ഷിയില്ലായ്മയും താരകാധിപക്കാണെന്നു ഞാൻ മുൻ ലേഖനങ്ങളിൽ കാണിക്കയും അതിൽ ഒന്നിലേക്കു സാക്ഷിയായി ഒരു എം. എ. ബി. എൽ.കാരനെ ചൂണ്ടിക്കാണിക്കയും ചെയ്തിട്ടുണ്ടായിരുന്നു. "ഇതിനുശേഷം" ഞങ്ങൾ (താരകാധിപർ) കള്ളം പറഞ്ഞെന്നു സ്ഥാപിപ്പാനാണ്. ഇവിടെ എം. എ. ബി. എൽ.കാരനെ സാക്ഷിയാക്കിയിരിക്കുന്നതെന്നുള്ളതിനു തക്കമില്ല" എന്നു താരക ലജ്ജ കൂടാതെ 'പ്രസ്താപിക്കുന്നു. ഇതു വായിച്ചതിൽ താരകാധിപന്മാരുടെ ആത്മാവു് അതുകല്ലറുസായുടെ ആത്മാവാണോ എന്നു നിക്കു തോന്നിപ്പോകുന്നു. രണ്ടു കുറ്റങ്ങൾ ഒരാളുടെമേൽ ആരോപിക്കയും അതിൽ ഒന്നിലേക്കു ഒരാളെ സാക്ഷിയാക്കുകയും ചെയ്താൽ രണ്ടിനും ആ ആൾ തന്നെ സാക്ഷിയാണെന്നു പറവാൻ തക്ക ഭോഷന്മാർ നമ്മുടെ കുട്ടിപത്രാധിപരല്ലാതെ വേറെ ആരും ഉണ്ടാകുമെന്നു തോന്നുന്നില്ല. ചിങ്ങത്തിലെ പത്രിക വായിച്ചാൽ മിസ്റ്റർ പിലിപ്പോസിനെ സാക്ഷിയാക്കിയതു ഏതു സംഗതിക്കാണെന്നു കുട്ടികൾക്കുപോലും മനസ്സിലാകുന്നതാണ. ആ ഭാഗം താഴെ ചേർക്കുന്നു. "ആ ലേഖനകർത്താവു മിസ്റ്റർ കെ. എൻ. ദാനിയേൽ തന്നെയാണെന്നും അതിലെ വാചകരീതിയും വാദങ്ങളും തന്റെ മനസ്സാക്ഷിക്കും രക്ഷയ്ക്കും സുവിശേഷപ്രസംഗത്തിനും ചേർന്നതല്ലെന്നും അദ്ദേഹം ഒരു എം. എ. ബി. എൽ.കാരനോടു സമ്മതിച്ചുപറഞ്ഞിട്ടുണ്ടോ? ഉണ്ടെങ്കിൽ താരകാധിപക്കു മനസ്സാക്ഷിയുണ്ടോ" മനസ്സാക്ഷിയില്ലായ്മക്കാണ്. എം. എ. ബി.എൽ.കാരനെ പത്രിക സാക്ഷിയാക്കിയതെന്നറിവാൻ ഇതിലധികം തെളിവിനാവശ്യമുണ്ടോ. ഇത്ര പ്രത്യക്ഷമായ ഒരു സംഗതി മറച്ചുവച്ചുകൊണ്ടു വായനക്കാരെ ഒന്നിനൊന്നായി മനസ്സിലാക്കാൻ ശ്രമിക്കുന്നതിനു താരകാധിപരെപ്പോലെയുള്ള വഞ്ചകന്മാർക്കല്ലാതെ മനസ്സാക്ഷിയുള്ളവർക്കു കഴികയില്ലെന്നു നിശ്ചയമാണ്. മേൽ പറഞ്ഞ ഭാഗം മനസ്സിരുത്തി വായിച്ചാൽ വഞ്ചനയും ദുരുദ്ദേശവും പ്രയോഗിച്ചതാരാണെന്നു വായനക്കാർക്കു മനസ്സിലാകും. താരകയുടെ പിന്നത്തെ ഒരു കടുത്ത യുക്തി. "ഞങ്ങൾ" (താരകാധിപർ) കള്ളംപറഞ്ഞു എന്നാണു പത്രികയുടെ പ്രസ്താപമെന്നുള്ള താരകയുടെ വ്യാജജല്പിതത്തിനു എതിരു പറവാൻ പത്രിക തുനിഞ്ഞില്ലെന്നാകുന്നു. ഭേഷ് യുക്തി താരക കള്ളം പറഞ്ഞെന്നാണ്. എം. എ. ബി. എൽ.കാരൻ പറഞ്ഞതെന്നുള്ള പുതിയ വാദംകൊണ്ടുവന്നപ്പോൾ വായനക്കാർ വാസ്തവം തിരക്കി അറിഞ്ഞുകൊള്ളട്ടെ എന്നു കരുതി പത്രികാലേഖകൻ എം. എ. ബി.എൽ.കാരന്റെ പേരു വെളിപ്പെടുത്തി. ഇതിനു മിസ്റ്റർ പിലിപ്പോസു മറുപ

ടി പറയുമ്പോൾ സത്യം വെളിപ്പെടുന്നതാകയാൽ അതിലേക്കു കുറെ സമയം കളയുന്നതു് അനാവശ്യമാണെന്നു പത്രിക വിചാരിച്ചതായിരിക്കണം. അല്ലാതെ താരകയുടെ വ്യാജം സമ്മതിച്ചുവെന്നനുമാനിക്കുന്നതു സാഹസമാണ്.

൩-ാം ഭാഗം. ഇവിടെ മിസ്റ്റർ ദാനിയേലിന്റെ വാദം. എം. എൻ. ഓയുടെ ലേഖനം എഴുതിയതു താനാണെന്നും അതിലെ കൊള്ളരുതാത്ത പ്രയോഗങ്ങൾക്കു താൻ ഉത്തരവാദിയല്ലെന്നുമാകുന്നു. ഇതു ഇദ്ദേഹം ഈയിടെ എവിടെയോ ചെന്നു ശിക്ഷപ്പെട്ടു പഠിച്ചതാണെന്നു തോന്നുന്നു. പക്ഷെ ഇതിലേക്കു മിസ്റ്റർ ദാനിയേലിന്റെ ഗുരുഭൂതൻ പ്രോഫസ്സർ വെയിത്സബൂ ആണെന്നൊരു വ്യത്യാസമെയുള്ളു. തന്റെ മനസ്സിന്റെ ആലോചനയും കൈകളുടെ പ്രവൃത്തിയുംകൊണ്ടുണ്ടായതും മറ്റുള്ളവരെ മനഃപൂർവ്വം ആക്ഷേപിക്കണമെന്നുള്ള ദുരുദ്ദേശത്തോടുകൂടിയതുമായ ഒരു പ്രവൃത്തിയാൽ തനിക്കു യാതൊരു മാലിന്യവും ഭവിക്കുന്നതല്ലെന്നു പറവാൻതക്കവണ്ണം മിസ്റ്റർ ദാനിയേൽ വഞ്ചിക്കപ്പെട്ടുപോയതിൽ ഞാൻ അത്യന്തം ദുഃഖിക്കുന്നു. ഈ വിധം വഞ്ചിക്കപ്പെട്ട ആത്മാവുള്ളവർക്കു പ്രവൃത്തിപ്പാൻ കഴിയാത്തതായ യാതൊരു ദുഷ്പ്രവൃത്തിയും ലോകത്തിൽ ഉണ്ടായിരിക്കയില്ലെന്നു തീർച്ചയാണ. വെറുതെ അല്ലയോ കൂട്ടുകാരിൽ ചിലർ "പുറജാതികളിൽപ്പോലും കേൾക്കപ്പെട്ടിട്ടില്ലാത്ത" അകൃത്യം പ്രവൃത്തിക്കുന്നതിനും അതു വെളിപ്പെട്ടപ്പോൾ ലജ്ജകൊണ്ടു നാടുവിട്ടുപോകുന്നതിനും ജോലിയിൽനിന്നും പിരിഞ്ഞു സ്വസ്ഥത എടുക്കുന്നതിനും മറ്റും ഇടയാകുന്നത്. എങ്കിലും ഈ കൂട്ടർ ഇനിയും ലജ്ജിക്കേണ്ട ആവശ്യമില്ലെന്നു മിസ്റ്റർ ദാനിയേൽ ഇവരെ ഒരു പാഠം പഠിപ്പിച്ചിരിക്കുന്നു. ഈ സൂത്രം ഇദ്ദേഹം കുറെ മുമ്പിൽ കൂട്ടി വെളിപ്പെടുത്തിയിരുന്നെങ്കിൽ ചില മന്ത്രിമാർ അധികം കഷ്ടപ്പെടുവാൻ ഇട വരികയില്ലായിരുന്നു. മേലാൽ ഈവകക്കാർക്കു മിസ്റ്റർ ദാനിയേൽ ഒരു മാർഗ്ഗദർശിയായും അദ്ദേഹത്തിന്റെ നാമം അവരുടെ ഇടയിൽ പ്രത്യേകം സ്മരണീയമായും ഇരിക്കുമെന്നുള്ളതിനു സംശയമില്ല. സ്വജാതികൾക്കിത്രയും ഗുണം വരുത്തിക്കൊടുത്ത മിസ്റ്റർ ദാനിയേൽ സമസൃഷ്ടന്മാരെന്നു വിചാരിച്ചിട്ടെങ്കിലും വടക്കെ ഇൻഡ്യായിലെ സ്വദേശപത്രങ്ങളുടെ പ്രവൃത്തകന്മാരെ ഒന്നു സഹായിച്ചാൽ അതൊരു ഗണ്യമായ പുണ്യമായിരിക്കും. വടക്കെ ഇൻഡ്യായിലെ സ്വദേശപത്രങ്ങളുടെ പ്രവൃത്തകന്മാരെ സഹായിക്കുന്നതെന്തിനാണെന്നോ എങ്ങനെയാണെന്നോ ചില വായനക്കാർ സംശയിപ്പാൻ ഇടയുണ്ടു. അങ്ങനെയുള്ളവർക്കുവേണ്ടി സ്വല്പം പറഞ്ഞുകൊള്ളട്ടെ. അവിടുത്തെ സ്വദേശപത്രങ്ങളിൽ സ്വദേശിയത്തെക്കുറിച്ചു മുഖപ്രസംഗം എഴുതിയെന്നൊ ഗവർമ്മേൻറിനു വിരോധമായി മത്സ

തിപ്പാൻ ജനങ്ങളെ പ്രേരിപ്പിക്കുന്ന ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തിയെന്നോ ഓരോ കാരണങ്ങൾ പറഞ്ഞു പലരേയും പിടിച്ചു അറസ്റ്റു ചെയ്കയും ശിക്ഷിക്കയും ചെയ്യുന്ന ഈ കാലത്തു നമ്മുടെ കൊച്ചുപത്രാധിപർ അത്രടം ഒന്നു പോയി ലേഖനം എഴുതിയതും പ്രസിദ്ധപ്പെടുത്തിയതും ശരിയാണെന്നും അതിനെക്കുറിച്ചു വാദമില്ലെന്നും ലേഖനത്തിലെ "സ്പിറിറ്റും ടോണും" സമ്മതിക്കുന്നില്ലെന്നേ വാദിപ്പാൻ നിശ്ചയിച്ചിട്ടുള്ളു എന്നും അവരുടെ വകാലത്തു വാങ്ങിച്ചുകൊണ്ടു മിസ്റ്റർ ഡാനിയേൽ ഒരു പ്രസംഗം തുടങ്ങും. ഉദ്യോഗസ്ഥന്മാരെല്ലാം കണ്ണുമിഴിക്കും. പ്രതികളെ എല്ലാം വെറുതെ വിട്ടുതുടങ്ങും. മിസ്റ്റർ ഡാനിയേലിന്റെ പേർ ഇന്ത്യയിലുമാത്രമല്ല പാർല്യമെണ്ടിലും കേട്ടുതുടങ്ങും. ഇൻഡ്യാകക്ഷികളായ പാർല്യമെണ്ടു സമാജികന്മാർ മിസ്റ്റർ ഡാനിയേലിന് അനുമോദനകമ്പികൾ അയച്ചുതുടങ്ങും. അപ്പോൾ അദ്ദേഹം ധന്യനാകും. കൃതാർത്ഥനാകും. പത്രാധിപന്മാരെല്ലാവരും കൂടെ ഒരു സ്വർണ്ണമെഡൽ സമ്മാനിക്കും. ശുഭം.

കെ. ഏ. സി.

---

## ഒരു വ്യാജലിഖിതാവും വ്യാജലേഖനവും.

ലേഖനവാസന സ്വല്പമെങ്കിലും ഇല്ലാത്തവർ ലേഖകയശസ്സിനെ സമ്പാദിക്കണമെന്നുള്ള ദുർമ്മോഹംനിമിത്തം, മറ്റുള്ളവരുടെ ജീവനുള്ള ബുദ്ധിയുടെ പ്രകടനങ്ങളിൽനിന്നു കട്ടിട്ടും കവർന്നിട്ടും ഭഗീരഥപ്രയത്നേന പ്രബന്ധങ്ങളെ രചിച്ചു അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തി അന്യരെ അകാരണമായി ഭത്സിക്കുന്നതു, ഈ കാലത്തു പല മാസികകളിലും പത്രങ്ങളിലും വളരെ കലശലായിരിക്കുന്നു. അവകളിൽ ഒന്നിനെ സംബന്ധിച്ചു സവിസ്തരം താഴെ ഉദ്ധരിക്കുന്നു.

എന്റെ മക്കളിൽ ഒരാളോടുള്ള എന്റെ ഉപദേശാനുസരണം അയാൾ കഴിഞ്ഞ പതിനാറാം പുസ്തകം മൂന്നാം ലക്കം പത്രികയിൽ എന്റെ അരിഷ്ടാവസ്ഥയെ സംബന്ധിച്ചു ഒരു ചെറുലേഖനം പ്രസിദ്ധപ്പെടുത്തിയിരുന്നുവല്ലൊ, അതിന്റെ എതിരെന്നുള്ള നിലയിൽ കഴിഞ്ഞ മേടത്തിലെ (പു- ൧൬: ല- ൪) പത്രികയിൽ ഒരു ലേഖനം കാണുകയുണ്ടായി. എന്നാൽ വസ്തുത: ഞാൻ മനസ്സറിയാത്തതാണു. എന്നെ സംബന്ധിച്ചു ആ വ്യാജലേഖകൻ ആളുകളെ തെറ്റിദ്ധരിപ്പിക്കുകയായിരുന്നു. എന്റെ പ്രിയ മക്കളെ! ആ വ്യാജലേഖനം എന്റേതാണെന്നാരും വിചാരിച്ചുപോകരുതെ!! പ്രസ്തുതവ്യാജലേഖകൻ എന്റെ മക്കളിൽ ഉൾപ്പെട്ട ആളും അല്ലെന്നു, പിന്നാലെ എഴുതുവാൻ പോകുന്ന ലേഖനനിരൂപണത്തിൽനിന്നും പ്രത്യക്ഷമാകുന്നതാണു.

ലേഖനനിരൂപണം ൧. "എന്റെ അരിഷ്ടാവസ്ഥയിൽ നീ എന്റെ മക്കളോടു ഒരു ശുപാർശി പറയുക" ഈ വാചകത്തിൽനിന്നു. ഇപ്പോൾ എനിക്കു അരിഷ്ടാവസ്ഥയില്ലെന്നാണല്ലൊ? വ്യാജലേഖകൻ ശങ്കാവിഹീനം ജല്പിക്കുന്നതു. അതിനാൽ ആ വ്യാജലേഖകൻ എന്നെ കണ്ടിട്ടില്ലാത്തതു, ഊഹ്യമാണല്ലൊ. ആ ശുപാർശി എന്റെ പേൎക്കുവേണ്ടി എന്റെ മക്കളോടായിരുന്നു എന്നു സമ്മതിക്കുന്നതു എന്റെ ഭാഗ്യംതന്നെ. എനിക്കു, ഇപ്പോൾ അരിഷ്ടാവസ്ഥയില്ലെന്നുള്ള പ്രസ്താവനാന്തരം, എന്നെ അലങ്കരിക്കണമെന്നു തീക്ഷ്ണതയോടെ പറയുന്നതെന്തിനാണെന്നു മനസ്സിലാകുന്നില്ല.

൨. "പക്ഷെ അതെന്റേതല്ലായിരുന്നു" എന്നു വ്യാജലേഖകൻ പറയുന്നു. ഞാൻ പറയുന്നതു വാസ്തവത്തിൽ അതെന്റേതായിരുന്നു എന്നാണു. എന്തെന്നാ

ൽ എന്നെ സംബന്ധിച്ചു, ഒരു സംക്ഷേപമായ ചരിത്രത്താൽ അതു നിബിഡമായിരുന്നു. ഞാൻ എഴുതിയെങ്കിൽ മാത്രമെ, എന്റേതാകയുള്ളു എന്നും, എന്നെ സംബന്ധിച്ചു എനിക്കുമാത്രമെ എഴുതാവു എന്നും എന്റെ മക്കളിൽ ഒരാൾക്കു എഴുതിക്കൂടാ എന്നും വല്ല രേഖയുംകൊണ്ടാണൊ മൂപ്പീന്നു പുറപ്പെട്ടിരിക്കുന്നതു. ഇവിടെയും എന്റേതല്ലായിരുന്നു എന്നു പറയുന്നതു, ഉള്ളി തൊലിച്ചതുപോലെയാണു. "പക്ഷെ ഞാൻ വരാം" എന്നൊരാൾ പറയുമ്പോൾ, അയാളുടെ വരവു സംശയത്തിലായിരിക്കുന്നതുപോലെ, ഇവിടെ ലേഖകനും എന്റേതാണോ? എന്നു സംശയിക്കുന്നതായി കാണുന്നു. തെല്ലും സംശയിക്കേണ്ടാ.

൩. "എന്റെ മക്കളിൽ ഒരു കോന്തന്റേതായിരുന്നു" എന്നു, ഞാൻ പറയുന്ന വിധത്തിൽ കബന്ധമായി പ്രയോഗിച്ചിരിക്കുന്നു. സത്യവിശ്വാസികളായ എന്റെ മക്കൾ എത്ര ദോഷികളായിരുന്നാലും ഞാൻ അവരെ മേൽപ്രസ്താവിച്ചപ്രകാരം വിളിക്കുകയില്ല. മക്കൾ എത്രദോഷികളായിരുന്നാലും മാതാക്കൾ അവർക്കു ക്ഷേമപ്രയോജകമായിട്ടുള്ളതല്ലാതെ, ദോഷഹേതുവായിട്ടുള്ളതു ചെയ്യാത്തതുപോലെ, ഞാനും ദോഷികളായ മക്കളോടു ഗുണദോഷിക്കുകയല്ലാതെ, അവരെ ചീത്ത പറയുന്ന പതിവു എനിക്കുമില്ലാ എന്റെ സഹോദരികൾക്കുമില്ല. അതു ഒരു മാതാവിന്റെ ഭാഗത്തെ കർത്തവ്യകർമ്മവുമല്ല. അതിനാൽ അതും ഞാനല്ല.

൪. "അവൻ പറഞ്ഞാൽ എന്റെ ശേഷമുള്ള മക്കൾ അനുസരിക്കുമൊ"? എന്നൊരു ചോദ്യം കാണുന്നു. ഞാൻ പറഞ്ഞാൽ മാത്രം അനുസരിക്കാമെന്നും, എന്റെ മക്കളിൽ ഒരാൾ, ന്യായമായിട്ടു എന്നെ സംബന്ധിച്ചു പറയുന്നവയെ അനുസരിക്കാൻ പാടില്ലെന്നും പറയുന്നതു, ഇരുപതാം നൂറ്റാണ്ടിൽ വെളിക്കു കൊണ്ടുവരുവാൻ പാടില്ലാത്തതാണു. "ന്യായമാരു പറഞ്ഞാലും ആയതപ്പോഴെടുക്കണം" എന്നുള്ളതനുസരിച്ചു, ന്യായമായി പറഞ്ഞിരിക്കുന്നതിനെ ശേഷം മക്കൾ അനുസരിക്കുകയില്ലെന്നുണ്ടോ? അവൻ പറഞ്ഞതു ഞാൻ പറഞ്ഞതുതന്നെ. വ്യാജലേഖകൻ ഈ വിഷയത്തിൽ ഈഷൽ സംശയിക്കേണ്ട.

൫. "ഇന്നലെ പെയ്ത മഴയ്ക്കു ഇന്നു കുരുത്ത തകര എന്ന കണക്കാണു" എന്നു കാണുന്നു. ഉപമ വളരെ ഭേഷായിരിക്കുന്നു. പെൺകണക്കൊ? മുന്തിരികണക്കൊ? ഏവംവിധങ്ങളായ ഏതു കണക്കാണെന്നു മനസ്സിലാകുന്നില്ല. അതിനാൽ ഇതിനെ പാചകശാലയിലേക്കു ബങ്കി കെട്ടി അയക്കണം.

൬. ലേഖകൻ ജല്പിക്കുംപ്രകാരം അതങ്ങിനെ കിടക്കട്ടെ. ശ്രുപാശ്ശിയിൽ ഒരു ഭാഗത്തെ കേട്ടുകൊൾക. "നിങ്ങളുടെ മാതാവായ യഹോവായുടെ ഭവനത്തെ അലങ്കരിപ്പീൻ" എന്നുള്ളതത്രെ. അല്ലയൊ പ്രിയ വായനക്കാരെ! ശ്രോതാക്കളെ!! അർത്ഥത്തിൽ ചെവി കൊടുപ്പീൻ!!! വ്യാജലേഖകന്റെ യോഗ്യതയെ അളക്കുന്നതായ മാനദണ്ഡനം ഇതാ വരുന്നു! സന്നിദ്ധം പ്രതീക്ഷിപ്പീൻ!! പ്രതീക്ഷിപ്പീൻ!!! യഹോവാ പെണ്ണാണന്നല്ലയൊ മേൽവാചകത്തിന്റെ അർത്ഥം. ലേഖകന്റെ വാചകത്തിനു ദ്വയാർത്ഥമില്ല. ഏക അർത്ഥം മാത്രമെയുള്ളു. ഭൂഗോളത്തിന്റെ നാനാഭാഗത്തുള്ള നാസ്തികന്മാരാകട്ടെ, ആസ്തികന്മാരാകട്ടെ ഇന്നുവരെ വെളിക്കു കൊണ്ടുവന്നിട്ടില്ലാത്ത ഒരു വാദമല്ലയൊ? ഇരുപതാം നൂറ്റാണ്ടിൽ ഈ വിട്ടുമറയൻ കൊണ്ടുവന്നിരിക്കുന്നതു. എന്റെ ദൈവമെ! ഇപ്പോൾ ഈ മാതിരി മനുഷ്യരുണ്ടല്ലൊ? അവരുടെ മന്ദബുദ്ധിയെ നീ തെളിയിക്കണമെ! ആരാണ കോന്തനെന്നു വായനക്കാർ തന്നെ വിധിക്കട്ടെ!! എന്റെ മക്കളിൽ ഈ മാതിരി വ്യാജപെൺകോന്തന്മാരില്ല. അതിനാലും വ്യാജലേഖകൻ എന്റെ മക്കളിൽ ഉൾപ്പെടാത്ത ആളും എന്നെ ദർശിച്ചിട്ടില്ലാത്ത ആളും ആകുന്നു എന്നു അഭിവ്യക്തമായല്ലൊ?

൭. "രുധിരം" എന്നൊരു സംസ്കൃതപദം എന്റെ മക്കൾ അല്ലെങ്കിൽ ഞാൻ ചേർത്തിരിക്കുന്നതിനാൽ വ്യാജലേഖകൻ അപവദിക്കുന്നു. ഏതെങ്കിലും ഒരു വസ്തുവിനു പുഷ്ടി വരണമെങ്കിൽ അതുതന്നെ വർദ്ധിക്കുക എന്നുള്ളതു അസാദ്ധ്യമാണു. മനുഷ്യാദികളായ സകല ജംഗമപ്രാണികളെന്നുമാത്രമല്ലാ വൃക്ഷാദികൾ തുടങ്ങിയുള്ള സ്ഥാവരങ്ങളും വളരുന്നതു, വായിൽക്കൂടിയും, വായുവിൽനിന്നും, വേരുവഴിയായും ആഹാരരൂപേണ പോഷകങ്ങളായി ചെല്ലുന്ന ഇതരഭൂതാംശങ്ങളെകൊണ്ടാണെന്നു ആലോചിച്ചാലറിയാവുന്നതാണു. ഇവക്കു ഇതരാംശങ്ങളുടെ സംബന്ധം ഇല്ലാതിരുന്നാൽ കാലക്രമേണ നശിച്ചുപോകയല്ലാതെ നിവൃത്തിയുമില്ല. ഇതുപോ

ലെതന്നെ, ഭാഷക്കും പോഷകങ്ങളായിട്ടുള്ള ഇതരവസ്തുക്കളാണെങ്കിൽ അതു, അന്യഭാഷകളല്ലാതെ മറെറാന്നുമല്ല. മലയാളഭാഷക്കു സംസ്കൃതസംസർഗ്ഗംകൊണ്ടു കുറെ പുഷ്ടി വന്നിട്ടുണ്ടു, വന്നുകൊണ്ടുമിരിക്കുന്നു. വരികയും ചെയ്യും. മമ്മങ്ങൾക്കും മനോഹരവും ഓജസ്വികളും ആയുള്ള വാക്യവിശേഷങ്ങളെ പ്രയോഗിച്ചു ഗദ്യം രചിക്കേണ്ടതാണു. ഇപ്രകാരമിരിക്കുന്ന സ്ഥിതിക്കു, കുറെ പറഞ്ഞിരിക്കുന്നതിനെ ആലോചിക്കുമ്പോൾ, ലേഖകൻ സ്വഭാഷാപോഷണവിഷയത്തിൽ ഉദാസീനനാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. അതിനാൽ സ്വഭാഷാഭിവൃദ്ധിയില്ലുള്ള ജുഗുപ്സ നീക്കികളയണമെന്നു ഗുണദോഷിക്കുന്നു.

കുറച്ചുഭാഗത്തെ സംബന്ധിച്ചു മാത്രം പ്രതിപാദിച്ചപ്പോൾ ദീർഘിച്ചുപോയതിനാൽ ശേഷം അടുത്തതിൽ.

(തുടരും)

സാക്ഷാൽ മല്ലപ്പള്ളി പുത്തൻപള്ളി.

---

## സുറിയാനിസഭയും ഡാക്ടർ ബ്യുക്കാനാൻ അവർകളും.

ചെങ്ങന്നൂർ, സുറിയാനിക്കാരുടെ ഒരു പള്ളി.

നവംബർ ൧൦- ൧൮൦൬.

തിരുവിതാംകൂർ കൊട്ടാരത്തിൽനിന്നും മാവേലിക്കരയ്ക്കും, അവിടെനിന്നും മലയാളരാജ്യത്തെ കർണ്ണാടകരാജ്യങ്ങളിൽനിന്നും വേർതിരിക്കുന്ന പർവ്വതനിരകളുടെ പാർശ്വപ്രദേശങ്ങളിലേക്കും (൧) ഞാൻ യാത്ര പുറപ്പെട്ടു. ഈ പർവ്വതപാർശ്വസ്ഥലങ്ങൾ കുന്നുകളാലും, താഴ്വരകളാലും, വളഞ്ഞൊഴുകുന്ന നദികളാലും, അതിപ്രശോഭിതമായിരിക്കുന്നു. പർവ്വതങ്ങളിൽ നിന്നു പുറപ്പെട്ടു പ്രവഹിച്ചുകൊണ്ടിരിക്കുന്ന ഈ നദികൾ അവയുടെ ഉദയപാർശ്വങ്ങളെ എപ്പോഴും പച്ചവർണ്ണമനോഹരമാക്കി ചെയ്തുകൊണ്ടിരിക്കുന്നു. വനപ്രദേശങ്ങളിൽ കുരുമുളകു, ഏലക്കാ, ഏലവംഗം മുതലായവ സമൃദ്ധിയായി ഉണ്ടാകുന്നു. കുന്തുരുക്കം മുതലായ സുഗന്ധ സാധനങ്ങളും ഇവിടെ ഉണ്ടാകുന്നുണ്ടു. തിരുവിതാംകോട്ടെ വനങ്ങൾ വെറും മരുഭൂമികൾ അല്ല, എന്നാലൊ ലോകത്തിൽ അധികം സ്ഥലങ്ങളിലും ധാരാളമായി ഉപയോഗിച്ചുവരുന്ന തേക്കുതടികൾ സമൃദ്ധിയായി ഉണ്ടാകുന്നതു ഈ വനങ്ങളിൽ ആകുന്നു എന്നുള്ളതാണു ഈ വനങ്ങൾക്കുള്ള പ്രത്യേക വിശേഷത.

ഇൻഡ്യായുടെ ഒഴിച്ചിടപ്പെട്ട ഒരു കോണു് എന്നപോലെ തോന്നുന്ന ഈ സ്ഥലത്തു അനേക തലമുറകളായി ഒരേ അവസ്ഥയിൽ യാതൊരു ഭാവഭേദവും കൂടാതെ നിലനിന്നുപോരുന്ന പള്ളികളെ ആദ്യം കാണുമ്പോൾ, കാഴ്ചക്കാരന്റെ മനസ്സിൽ സന്തോഷപ്രദങ്ങളായ പല വികാരങ്ങളെ ആ കാഴ്ച ഉത്ഭൂതമാക്കാതിരിക്കുന്നില്ല. പുരാതനപള്ളികളുടെ ആകൃതി ഇംഗ്ലണ്ടിലെ ചില ഇടവകപ്പള്ളികളുടേതിൽനിന്നു വ്യത്യാസമുള്ളതല്ല. രണ്ടിന്റെയും ഭാഷ സാരസനിക്കു (൨) ഭാഷയിൽനിന്നും ഉത്ഭവിച്ചതാകുന്നു. അവയുടെ മേല്പുരകൾ ചരിച്ചു പണി ചെയ്യപ്പെട്ടിരിക്കുന്നു. ജന്നൽവാതിലുകൾ ക്രൂശ്ശു ആക്കു് ഭാഷയിൽ ഉള്ളവയാകുന്നു. അവയുടെ ഭിത്തികളെ താങ്ങുന്നതിനു പുറമെ ചുററും കല്പണികൾ ചെയ്തു ചേർത്തിരിക്കുന്നു. മേല്പുരയുടെ കഴുക്കോലുകൾ കാണത്തക്ക വിധത്തിൽ ആകകൊണ്ടു അവ വിചിത്രമായി പണി ചെയ്യപ്പെട്ടിരിക്കുന്നു. മദ്ബഹായുടെ തട്ടു വൃത്താകരത്തിലുള്ളതും വിചിത്രപ്പണികളാൽ അലംകൃതമായിട്ടുള്ളതും ആകുന്നു. ഭദ്രാസനപ്പള്ളികളിൽ മരിച്ചുപോയ മെത്രാന്മാരുടെ കല്ലറകൾ തൊണ്ണോസിന്റെ ഇരുഭാഗത്തും വയ്ക്കപ്പെട്ടിരിക്കുന്നു. അധികപള്ളികളും, വളരെക്കാലം നിലനില്ക്കുന്നതും പനികല്ലിൽവച്ചുതന്നെ ചതുരഭാഷയിൽ വെട്ടിഎടുത്തു മിനുസപ്പെടുത്തുന്നതുമായ ഒരു മാ

---

(൧) തിരുവിതാംകോട്ടെ മലനാട്ടുകളെ ആണു ഉദ്ദേശിച്ചിരിക്കുന്നതു—പി.

(൨) തച്ചുശാസ്ത്രത്തിൽ സാരസനിക്കുഭാഷ എന്നു പറഞ്ഞുവരുന്നതു മഹമ്മദുകാരുടെ പള്ളികളുടേയും മററും ഭാഷയെ സംബന്ധിച്ചാകുന്നു—പി.

തിരി ചുവന്ന കല്ലുകൾ (വ്വ) കൊണ്ടാണ് പണി ചെയ്യപ്പെട്ടിരിക്കുന്നതു. പള്ളികളിലെ മണികൾ അതതു രാജ്യങ്ങളിൽതന്നെ വാൎത്തു എടുക്കപ്പെടുന്നവയാണ. അവയിൽ ചിലതു വളരെ വലിപ്പമുള്ളവയും, സുറിയാനിയിലും മലയാളത്തിലും അക്ഷരങ്ങൾ കൊത്തപ്പെട്ടിട്ടുള്ളവയും ആകുന്നു. ഒരു ദിവസം വൈകിയ സമയത്തു ഞാൻ ഒരു പട്ടണത്തിലേക്കു അടുത്തു ചെല്ലുമ്പോൾ പൎവ്വതങ്ങളുടെ ഇടയിൽ മണിയുടെ നാദത്തെ കേട്ടു. ഒരു നിമിഷത്തിനിടയിൽ ഞാൻ ഇന്ത്യയിലാണൊ എന്നു സംശയിക്കുന്നതിനും, മറെറാരു രാജ്യത്തെപററി ഓൎക്കുന്നതിനും ഈ സംഭവം എന്നെ ഇടയാക്കി.

ആദ്യം ഞാൻ കണ്ട സുറിയാനിപ്പള്ളി മാവേലിക്കരെയുള്ളതായിരുന്നു. എന്നാൽ ഇവിടുത്തെ സുറിയാനിക്കാർ റോമാക്രിസ്ത്യാനികൾക്കു അടുത്തു പാൎക്കുന്നു. അവർ (സുറിയാനിക്കാർ) മലനാടുകളിൽ പാൎക്കുന്നവരെപ്പോലെ തങ്ങളുടെ നടത്തകളിൽ അത്ര ശുദ്ധന്മാർ അല്ല. പൂൎവ്വകാലങ്ങളിൽ റോമാസഭയുടെ അധികാരികൾ പലപ്പോഴും അവരുടെ ഇടയിൽ സഞ്ചരിച്ചിട്ടുണ്ടായിരുന്നു. ഞാനും ആ കൂട്ടത്തിൽ ഒരാൾ ആയിരിക്കും എന്നു ആദ്യം അവർ സംശയിച്ചു. അവർ ഇംഗ്ലീഷുജാതിക്കാരെപ്പററി കേട്ടിട്ടുണ്ടായിരുന്നു. എന്നാൽ എങ്ങനെയൊ അവർ (ഇംഗ്ലീഷുകാർ) പാപ്പായുടെ മതാനുസാരികൾ ആണെന്നാണ അവർ വിചാരിച്ചിരുന്നതു. അവരുടെ സുഹൃത്തുകളായുള്ളവരെ കാണുക എന്നുള്ളതു വളരെ അപൂൎവ്വമായ ഒരു സംഗതിയായിരുന്നതുകൊണ്ടു, ഞാനു അവൎക്കു ഗുണകരമായ കാൎയ്യസാദ്ധ്യത്തിനായി ചെന്നതാണെന്നു അവൎക്കു വിശ്വസിപ്പാൻ കഴിഞ്ഞില്ല. ഇതോടുകൂടെ "സുവിശേഷ"ങ്ങളുടെ മൂലഭാഷ സുറിയാനിയാണ എന്നു അഭിപ്രായമുണ്ടായിരുന്ന ഏററവും ബുദ്ധിമാനായ ഒരു പുരോഹിതനുമായി (ൻ) ആ വിഷയത്തെപററി ഞാൻ കുറെ തൎക്കിക്കയുണ്ടായി. അവരുടെ പുരാതനത്വത്തിന്റെ തെളിവിനെ ദുൎബ്ബലപ്പെടുത്തുവാൻ ഞാൻ ആഗ്രഹിക്കുന്നു എന്നു എന്റെ തൎക്കത്തിന്റെ രീതിയിൽനിന്നും അവർ സംശയിച്ചു. (൨൦) പക്ഷെ അവിശ്വാസവും സംശയവും എല്ലാം

---

(വ്വ) അതായതു നമ്മുടെ ഇടയിൽ പറഞ്ഞുവരുന്ന "വെട്ടുകല്ലു"—പി.

(ൻ) ഈ പുരോഹിതൻ ആരാണെന്നും ഏതു കുടുംബത്തിൽ ഉൾപ്പെട്ട ആളാണെന്നും അറിവുള്ളവരിൽ ആരെങ്കിലും എന്നെ അറിയിക്കയൊ ഇടവകപ്പത്രികയിൽ എഴുതുകയൊ ചെയ്യുമാൽ കൊള്ളാം—പി.

(൨൦) "നമ്മുടെ കൎത്താവു ഞങ്ങളുടെ ഭാഷയിൽ ആണ സംസാരിച്ചതു എന്നു നിങ്ങൾ സമ്മതിക്കുന്നുവല്ലൊ. അതു നിങ്ങൾ എങ്ങനെയാണ അറിഞ്ഞതു" എന്നു ആ സുറിയാനി പുരോഹിതൻ എന്നോടു ചോദിച്ചു. അതിനു ഞാൻ ഇപ്രകാരം സമാധാനം പറഞ്ഞു:- "ഗ്രീക്കുഭാഷയിലെ സുവിശേഷങ്ങളിൽ താഴെ കാണിക്കുന്ന സുറിയാനിപദങ്ങൾ കാണുന്നതുകൊണ്ടു- ഉദാഹരണമായി നമ്മുടെ കൎത്താവു വഴിയെ സഞ്ചരിക്കുമ്പോൾ 'എപ്ഫാത്താ' എന്നും, വീട്ടിൽ ഇരുന്നപ്പോൾ 'താലീത്താകുമി' എന്നും, കുരിശിൽ ആയിരുന്നപ്പോൾ 'ഏലി, ഏലി, ലാമാശ്ബക്താനി' എന്നും ഉള്ള സുറിയാനി പദങ്ങൾ സംസാരിച്ചു":- ഇംഗ്ലീഷു വേദപുസ്തകങ്ങളിലും സുറിയാനി പദങ്ങൾ ഉണ്ടു എന്നു അറിഞ്ഞപ്പോൾ അവിടെ കൂടിയിരുന്ന സുറിയാനിക്കാർ വളരെ ആഹ്ലാദചിത്തന്മാരായി. ഒടുവിൽ പറഞ്ഞ പദങ്ങൾ ശരിയല്ല എന്നും, അവ ഏൽ, ഏൽ, ലാമോനൊ സബക്താനി' എന്നു ആയിരിക്കേണം എന്നും ആ പുരോഹിതൻ അഭിപ്രായപ്പെട്ടു. ആ വാക്കുമികവാറും 'ഏലി' എന്നുതന്നെ ആയിരിക്കേണം എന്തെന്നാൽ ഒരാൾ അവൻ ഏലിയായെ വിളിക്കുന്നു എന്നു പറഞ്ഞുവല്ലൊ എന്നു ഞാൻ അതിനു സമാധാനം പറഞ്ഞു. അപ്പോൾ അദ്ദേഹം ഇപ്രകാരം പറഞ്ഞു. "അതു വാസ്തവംതന്നെ എന്നാൽ കുറെക്കൂടെ സൂക്ഷ്മമായി പറയുമ്പോൾ ആ വാക്കുകൾ "ഏൽ, ഏൽ" എന്നുതന്നെ ആയിരിക്കേണം. എന്തെന്നാൽ 'ഹിൽ', ഹീലാ' എന്നു സുറിയാനിവാക്കുകൾക്കു 'കാടി' എന്നൎത്ഥമാകുന്നു. കൎത്താവു ദാഹത്തിനു ചോദിക്കുന്നു എന്നു വിചാരിച്ചു ഒരാൾ കാടി കൊണ്ടു ഒരു പാത്രം നിറച്ചുവല്ലൊ. എന്നാൽ അവർ വിചാരിച്ചതുപോലെയുള്ള പാനീയം നമ്മുടെ കൎത്താവിനു ആവശ്യമില്ലായിരുന്നു. എന്നു തന്നെയുമല്ല നമ്മുടെ കൎത്താവിന്റെ ഉപമകളും സംഭാഷണങ്ങളും സുറിയാനി

വേഗത്തിൽ മാറി. പൂർവ്വകാലങ്ങളിൽ ഉണ്ടായിരുന്ന നടത്തപോലെ സഹോദരത്വത്തിന്റെ വലത്തുകൈ അവർ എനിക്കു തന്നു. ഉൾപ്രദേശങ്ങളിലെ പള്ളികളിൽ സഞ്ചരിക്കുന്നതിനു അവരിൽ ഒരാളെ എന്റെ കൂടെ അയക്കയും ചെയ്തു.

ഏ. പീലിപ്പോസു.

(൧൧)

---

എം. മത്തായി എഴുതുന്നതു.

സാർ, പത്രികാധിപർ സാറെ. മിസ്റ്റർ ഏ. പീലിപ്പോസ്സും താരകാധിപരുമായുണ്ടായ വാദത്തിൽ താരകാധിപർ ഉപയോഗിച്ചിട്ടുള്ള വക്രബുദ്ധികളേയും മറ്റും തെളിയിച്ചു മേടം ഇടവം ഈ മാസങ്ങളിലെ പത്രികയിൽ ഞാൻ എഴുതിയിരുന്ന ലേഖനത്തിനു മറുപടിയായി ഇടവത്തിലെ താരക എം. മത്തായി ഗണനീയൻ അല്ലെന്നും, അതിനു മറുപടി പത്രിക പറഞ്ഞപ്പോൾ ആ ഭാഗം വിട്ടുംവച്ചു പത്രികാധിപരൊ, മിസ്റ്റർ പീലിപ്പോസൊ എന്റെ ലേഖനത്തിനു ഉത്തരവാദത്വം ഏൽക്കുന്നപക്ഷം ഒരു ലഘുലേഖ പ്രസിദ്ധപ്പെടുത്താമെന്നു മിഥുനത്തിലെ താരകയും പ്രസ്താവിച്ചിരുന്നു. "ഒരാളിന്റെ ലേഖനത്തിനു വേറെ ആൾ ഉത്തരവാദത്വം ഏൽക്കണമെന്നും ഗണനീയൻ അല്ലെന്നും" മറ്റും പറഞ്ഞു മറുപടി പറയാതെ കഴിച്ചുകൂട്ടുന്നതിനു ഉപയോഗിച്ച വക്രബുദ്ധിയല്ലയൊ എന്നു ഇതേവരെ മറുപടി കാണാഞ്ഞതിൽ സംശയിക്കുന്നു.

---

ഭാഷയിൽ ആയിരിക്കയും, ഊർശ്ലേമിൽ ഉള്ളവർ സാധാരണ ഉപയോഗിച്ചുവന്ന ഭാഷ സുറിയാനി ആയിരിക്കയും ചെയ്യുമ്പോൾ, തന്റെ ശിഷ്യന്മാർ ആ ഉപമകളെയും മറ്റും സുറിയാനിഭാഷയിൽ രേഖപ്പെടുത്താതെ അതിനായി ഗ്രീക്കുഭാഷ ഉപയോഗിക്കേണ്ടിവന്നു എങ്കിൽ അതു കറെ ആശ്ചര്യകരമായി തോന്നുന്നില്ലയൊ?". സുവിശേഷം ഭൂലോകത്തിന്റെ ഉപയോഗത്തിനായി എഴുതപ്പെട്ടതായിരുന്നു എന്നും, ലോകത്തിന്റെ സർവ്വപ്രധാനമായ ഭാഷ ഗ്രീക്കായിരുന്നു എന്നും അതിനാൽ ദൈവം അതിനെ തിരഞ്ഞെടുത്തു എന്നും ഞാൻ ഇതിനു സമാധാനം പറഞ്ഞു. അപ്പോൾ ആ പുരോഹിതൻ പിന്നയും ഇപ്രകാരം പറഞ്ഞു. "മറ്റു ഭാഷകളിലേക്കു എന്നപോലെ തൽക്ഷണം ഗ്രീക്കു ഭാഷയിലേക്കും സുവിശേഷങ്ങൾ തർജ്ജമ ചെയ്യപ്പെട്ടിരിക്കാൻ ഇടയുണ്ടെന്നിരുന്നാലും മൂലഭാഷ സുറിയാനി തന്നെ ആയിരിക്കണം. ഊർശ്ലേമിൽ ഉണ്ടായിരുന്ന സാധുക്കൾക്കു ഗ്രീക്കുഭാഷ അറിഞ്ഞുകൂടായിരുന്നു. തങ്ങൾ കേട്ടിട്ടുള്ള കർത്താവിന്റെ ഉപമകളെപ്പറ്റിയും, കർത്താവിന്റെ സ്വർഗ്ഗാരോഹണത്തിന്റെ ശേഷം വിശുദ്ധ യോഹന്നാനാൽ രേഖപ്പെടുത്തപ്പെട്ടിട്ടുള്ള നമ്മുടെ കർത്താവിന്റെ ആ മഹിമയേറിയ സംഭാഷണങ്ങളെപ്പറ്റിയും, അവർക്കു യാതൊരു രേഖയും ഇല്ലായിരുന്നു എന്നു വരുന്നതാണൊ?" വിശുദ്ധ മത്തായിയുടെ സുവിശേഷം സുറിയാനിയിൽ തന്നെയാണ എഴുതപ്പെട്ടതു എന്നു ചില പണ്ഡിതന്മാർ സമ്മതിക്കുന്നുണ്ടു എന്നു ഞാൻ അപ്പോൾ സമ്മതിച്ചു പറഞ്ഞു. പിന്നെയും അദ്ദേഹം ഇപ്രകാരം പറഞ്ഞു. വിശുദ്ധ മത്തായിയുടെതു നിങ്ങൾ സമ്മതിക്കുന്നു. വിശുദ്ധ യോഹന്നാന്റെതും നിങ്ങൾ സമ്മതിക്കുമായിരിക്കും. അതൊ ഊർശ്ലേം നിവാസികൾക്കു ഒരു സുവിശേഷം മതിയായിരുന്നുവൊ?" സുറിയാനി സുവിശേഷങ്ങളിൽതന്നെ അനേക റോമാപദങ്ങളും ഗ്രീക്കുപദങ്ങളും ഉണ്ടു എന്നു ഞാൻ തർക്കിച്ചു. "റോമാ പദങ്ങളെകൊണ്ടു നിർദ്ദേശിക്കപ്പെട്ടിട്ടുള്ള സാധനങ്ങൾക്കു റോമാ പദങ്ങൾതന്നെ ഉപയോഗിച്ചിരിക്കാം" എന്നു അദ്ദേഹം മറുപടി പറഞ്ഞു. ഈ പദങ്ങളിൽ ചിലതു കാണണമെന്നു അവർ ആഗ്രഹിച്ചു. പിന്നീടുണ്ടായ തർക്കത്തിൽ വിശുദ്ധ ലൂക്കോസിന്റെ സുവിശേഷത്തെപ്പറ്റിയുണ്ടായ ഭാഗം എനിക്കു അനുകൂലമായിട്ടാണ തീർന്നു.

(൧൨) മാവേലിക്കരെവച്ചു നടന്ന കാര്യങ്ങൾ ഇത്രയും അല്ല എങ്കിലും ഈ പുസ്തകത്തിൽ ഇത്രയുമെ കാണുന്നുള്ളു. ശേഷം ഭാഗങ്ങൾ ശേഖരിച്ചു ഇനിയും ഒരു അവസരത്തിൽ ഇടവകപ്പത്രികയിൽ എഴുതാൻ ശ്രമിക്കുന്നതാണ.—പി.

## മാരാമൺ പള്ളിക്കേസ്.

ഈ കേസു ഹൈക്കോടതിയിൽ അസ്സൽ അന്ന്യായം തള്ളി വിധിച്ചിരിക്കുന്ന വിവരം വായനക്കാർ കേട്ടിരിക്കുമെന്നു വിശ്വസിക്കുന്നു. ഈ അന്ന്യായം തന്നെ മറ്റു പള്ളികളെ സംബന്ധിച്ചുണ്ടായ സാധാരണ വ്യവഹാര രീതിയിൽ അല്ലായിരുന്നു. ട്രസ്റ്റികളെ തിരഞ്ഞെടുത്തു ട്രസ്റ്റികളും മെത്രാപ്പൊലീത്തായും വികാരിയും വാദിസ്ഥാനത്തു ചേൎന്നും എതൃഭാഗം ട്രസ്റ്റികളെ പ്രതിസ്ഥാനത്തു ചേൎത്തും പള്ളിയുടെ സ്ഥാപനോദ്ദേശത്തിനു വിപരീതമായ ഉപദേശാചാരങ്ങൾ പ്രതികൾ പ്രവേശിപ്പിച്ചിരിക്കുന്നതിനാൽ ട്രസ്റ്റ് സ്ഥാപിച്ചും പള്ളിയും സ്വത്തുക്കളും ഒഴിപ്പിച്ചും തരണമെന്നാണ മറ്റു പള്ളികളെ സംബന്ധിച്ചു അന്ന്യായപ്പെട്ടിട്ടുള്ളതു. അതനുസരിച്ചു പള്ളി ഒഴിഞ്ഞുതരാൻ വിധി പറകയുമാണ ചെയ്തുവരുന്നതു. എന്നാൽ മാരാമൺ പള്ളിയെസംബന്ധിച്ചു കൊടുത്ത അന്ന്യായം ഈ വിധത്തിലുള്ളതല്ല. മെത്രാപ്പൊലീത്തായും വികാരിയും മാത്രം വാദികളായും എതൃഭാഗം മെത്രാനും പട്ടക്കാരും മാത്രം പ്രതികളായും ആ പള്ളിക്കു പട്ടക്കാരെ നിയമിക്കാനുള്ള അധികാരം വാദിമെത്രാപ്പൊലീത്താക്കാണെന്നു അവകാശം സ്ഥാപിച്ചുകിട്ടണമെന്നും പള്ളി ഒഴിഞ്ഞുതരണമെന്നുള്ള അപേക്ഷ കൂടാതെയുമുള്ള ഒരന്ന്യായമാണ ഇതു. പള്ളി യാക്കോബായ ട്രസ്റ്റല്ലെന്നും അനേക കാലമായി പള്ളി ഇടവകക്കാർ ഐകകണ്ഠ്യേന നവീകരണ ഉപദേശങ്ങളെ സ്വീകരിച്ചു നടന്നുവരുന്നതിനാൽ യാക്കോബായ ട്രസ്റ്റായിരുന്നാൽതന്നെയും അതു ഭേദപ്പെട്ടു ഒരു പുതിയ ട്രസ്റ്റായിതീൎന്നുപോയി എന്നും വ്യവഹാരത്തിനു കാലഹരണമുണ്ടെന്നുമായിരുന്നു പ്രതികളുടെ തക്കം. ഹൈക്കോട്ടിൽ ഭൂരിപക്ഷം ജഡ്ജിമാരുടെ അഭിപ്രായം ൧൦൫൦-ാമാണ്ടുവരെ അല്ലെങ്കിൽ മാത്യൂസ് അത്താനാസ്യോസിന്റെ അന്ത്യകാലംവരെ ഈ പള്ളി യാക്കോബായയായിരുന്നു എന്നും പിന്നീടു യാക്കോബായ കക്ഷികൾ ൫൨-മുതൽ ഇതുവരെ ഉണ്ടായിരുന്നതായി തെളിവില്ലെന്നും ൨൫ വഷത്തോളം ആ പള്ളി ഇടവകക്കാർ ഐകകണ്ഠ്യേന ഒരു പുതിയ വിശ്വാസരീതിയെ അംഗീകരിച്ചു നടന്നുവന്നതുകൊണ്ടു പൂൎവ്വ ട്രസ്റ്റ് ഭേദപ്പെട്ടുപോയി എന്നും വ്യവഹാരത്തിനു കാലഹരണമുണ്ടെന്നുമാകുന്നു.

ഇതുകൊണ്ടു മേലിൽ പള്ളിവ്യവഹാരങ്ങളെല്ലാം യാക്കോബ്യ കക്ഷിക്കു അനുകൂലമല്ലാതെയെ വരാൻതരമുള്ളു എന്നു മൊത്തത്തിൽ പലരും വിചാരിച്ചുകളയുന്നതായികേൾക്കുന്നു. മാരാമൺപള്ളിയെസംബന്ധിച്ചു വാദിഭാഗത്തെ അജാഗ്രതയൊ മുൻവിധിയൊമൂലം ആ പള്ളിയിൽ യാക്കോബ്യർ വളരെക്കാലത്തേക്കു ഏറെയെങ്കിലും കുറെയെങ്കിലും ഉണ്ടായിരുന്നു എന്നു തെളിയിപ്പാൻ കഴിയാഞ്ഞതുകൊണ്ടു ആ പള്ളിയെസംബന്ധിച്ചു ഇങ്ങനെ ഒരുവിധി ഉണ്ടായി എന്നല്ലാതെ അതു മറ്റു പള്ളിയെ സംബന്ധിക്കുമെന്നു വിചാരിക്കുന്നതു വലിയ അബദ്ധമാകുന്നു.

൧. ഒരു ട്രസ്റ്റിന്റെ അനുഭവസ്ഥന്മാർ എല്ലാവരും ഐകകണ്ഠ്യേന അതിനെ ഭേദപ്പെടുത്തിയാൽ ട്രസ്റ്റ് ഭേദപ്പെടുമെന്നും അനുഭവസ്ഥന്മാരിൽ ഒന്നൊ രണ്ടൊ ആളുകളെങ്കിലും പൂൎവ്വ ട്രസ്റ്റിനോടു ചേൎന്നുനിന്നാൽ ട്രസ്റ്റ് ഭേദപ്പെടുകയില്ലെന്നുമാണ ഈ സംസ്ഥാനത്തും ബ്രിട്ടീഷിലും ഉണ്ടായിട്ടുള്ള അനേകം വിധികളുടെ താല്പൎയ്യം. ആയിരം വീട്ടുള്ള ഒരു പള്ളിയിടവകയിൽ അഞ്ചു വീടെങ്കിലും മൂലട്രസ്റ്റിനോടു ചേൎന്നു നില്ക്കുന്നതായാൽ ആ അഞ്ചു വീട്ടുകാൎക്കല്ലാതെ ൯൯൫ വീട്ടുകാൎക്കും അവകാശമുണ്ടാകയില്ല. ഫ്രീ ചൎച്ചുകേസു മുതലായ ഇംഗ്ലീഷ വിധികളുടെയും മറ്റും താല്പൎയ്യം ഇപ്രകാരമാകുന്നു. മാരാമൺ ഇടവകയിൽ രണ്ടൊ മൂന്നൊ വീട്ടുകാരെങ്കിലും ൫൨ മുതൽ തുടൎച്ചയായി യാക്കോബായ ഉപദേശത്തിൽ ഉണ്ടായിരുന്നു എന്നു വാദിഭാഗത്തുനിന്നും കൊടുത്ത തെളിവുകൊണ്ടു കോടതിയെ തൃപ്തിപ്പെടുത്താൻ കഴിഞ്ഞിരുന്നെങ്കിൽ അന്ന്യായപ്രകാരം പള്ളി ഒഴിയുന്നതിനു വിധിച്ചേനെ.

൨. ഈ പള്ളി അശേഷം യാക്കോബായ ട്രസ്റ്റല്ലായിരുന്നു എന്നുള്ള പ്രതിഭാഗത്തെ തക്കം കോടതി അംഗീകരിച്ചിട്ടില്ല. മലങ്കര സുറിയാനിപ്പള്ളികളെല്ലാം ൧൦൫൦-ാമാണ്ടുവരെ യാക്കോബായയായിരുന്നു എന്നുള്ള മുൻവിധികളിലെ തീരുമാനം ഈ കേസിലും സ്ഥിരപ്പെടുത്തിയിരിക്കുന്നു.

൩. കാലഹരണമുണ്ടെന്നു പറഞ്ഞതുകൊണ്ടു ട്രസ്റ്റുസംബന്ധമായ വ്യവഹാരങ്ങൾക്കു കാലഹരണമില്ലെന്നുള്ള മുൻരീതിയ്ക്കു വല്ല ഭേദവും വന്നിട്ടുണ്ടെന്നു വിചാരിക്കണ്ടാ. ഒരു ട്രസ്റ്റുവസ്തു ഒഴിപ്പിക്കുന്നതിനു ട്രസ്റ്റിയെ പ്രതിയാക്കികൊണ്ടുപോകുന്ന അന്യായത്തിനു എത്ര നാൾ കാലദൈർഘ്യം വന്നാലും കാലഹരണമില്ലെന്നാണു നിയമം. ഈ കേസിലെ അന്യായം വസ്തു ഒഴിപ്പിക്കാനല്ല, ട്രസ്റ്റിയെ പ്രതിയാക്കിയിട്ടുമില്ല. അതിനാൽ ട്രസ്റ്റിനെ സംബന്ധിച്ചുള്ള കാലഹരണവകുപ്പു ഈ കേസിനോടു സംബന്ധിക്കയില്ലെന്നാണു പറയുന്നതു. വസ്തു ഒഴിപ്പിക്കാനുള്ള അപേക്ഷകൂടാതെയും ട്രസ്റ്റിയെ കക്ഷി ചേർക്കാതെയും അവകാശസ്ഥാപനത്തിനു മാത്രമായിട്ടുള്ള ഈ വിധം അന്യായങ്ങൾക്കും പള്ളിയിൽ യാക്കോബായ കക്ഷികൾ കാച്ചെങ്കിലും തുടർച്ചയായി ഉണ്ടായിരുന്നു എന്നു കാണിക്കുന്നപക്ഷം കാലഹരണമില്ലെന്നാണു കാണുന്നതു.

അതിനാൽ പ്രസ്തുത വിധികൊണ്ടു മറ്റു പള്ളികൾക്കു വേണ്ടിവരുന്ന വ്യവഹാരങ്ങൾക്കു തടസ്സമുണ്ടാകുമെന്നു ശങ്കിപ്പാൻ യാതൊരവകാശവുമില്ല. രണ്ടൊ നാലൊ വീട്ടുകാരെങ്കിലും യാക്കോബായ ഉപദേശത്തിൽ തുടർച്ചയായി ഇടവകയിൽ നടന്നുവരുന്നു എന്നും അവർ നവീകരണത്തെ സമ്മതിച്ചിട്ടില്ലെന്നും കാണിക്കുന്നപക്ഷം ൯൦-ാമാണ്ടെക്കു മുമ്പുള്ള ഏതു പള്ളിയും ഒഴിഞ്ഞുകിട്ടുന്നതാണു. മുൻവിധികളിൽ സ്ഥാപിതങ്ങളായ തത്വങ്ങൾക്കൊന്നിനും ഈ വിധിയാൽ ഒരു ന്യൂനതയും വന്നിട്ടില്ല. ആനപ്രാമ്പാൽ പള്ളിയെസംബന്ധിച്ചു ഇപ്പോഴത്തെ ചീഫ്ജസ്റ്റീസു അവർകൾതന്നെ എഴുതിയിട്ടുള്ള വിധിയിൽ ആ പള്ളി മുപ്പതിൽ മേൽ വർഷത്തോളം രണ്ടു കക്ഷിയായി നടന്നുവന്നു എന്നു കണ്ടതിനാൽ കാലഹരണമാകട്ടെ ട്രസ്റ്റുമാററമാകട്ടെ ഇല്ലെന്നു അഭിപ്രായപ്പെട്ടു പള്ളി ഒഴിഞ്ഞുതരാൻ വിധിച്ചിരിക്കുന്നു.

അതിനാൽ മാരാമൺവിധികൊണ്ടു മുൻവിധികൾക്കു വല്ല ന്യൂനതയും വന്നിട്ടുണ്ടെന്നൊ ഇനിയും അന്യായപ്പെടാനുള്ള പള്ളികൾക്കു വല്ല വാദതടസ്സവും ഉണ്ടെന്നൊ ആരും വിചാരിക്കയില്ലെന്നു വിശ്വസിക്കുന്നു.

---

## റഷ്യയിലെ കുരിശുവര.

(ഒരു ഇംഗ്ലീഷ പത്രത്തിൽനിന്നു)

റഷ്യാക്കാർ ദിവസേന സദാ നേരത്തും കുരിശു വരച്ചുകൊണ്ടിരിക്കുന്നു. രാവിലെ അവൻ വീട്ടിൽനിന്നു പുറത്തിറങ്ങുമ്പോൾ, അവന്റെ നേക്കു കാണത്തക്ക പള്ളികൾ ഒന്നുമില്ലെങ്കിൽ മണിനാദം കേൾപ്പാനായി അവൻ ചെവി പാർക്കുന്നു. മണിനാദം കേൾക്കുമ്പോൾ ആ ശബ്ദം പുറപ്പെട്ട പള്ളിയുടെ നേക്കു തിരിഞ്ഞുനിന്നു ആ ദിവസത്തെ അവന്റെ പ്രവൃത്തികളിൽ ദൈവാനുഗ്രഹം ഉണ്ടാകുവാനായി അവൻ തീഷ്ണതയോടുകൂടെ കുരിശു വരയ്ക്കുന്നു. അവൻ ഭക്ഷിപ്പാനൊ കുടിപ്പാനൊ തുടങ്ങുമ്പോഴും ഭക്ഷണാന്ത്യത്തിലും കുരിശു വരയ്ക്കുന്നു. അവൻ ഒരു കച്ചവടം ചെയ്യുമ്പോൾ അതു ഐശ്വര്യകരമായിരിപ്പാൻ അവൻ കുരിശു വരയ്ക്കുന്നു. ഒരു വണ്ടികാരൻ വണ്ടി ഓടിപ്പാൻ കുതിരയുടെ വാർ കയ്യിൽ എടുക്കുമ്പോൾ അപകടങ്ങൾ വരാതിരിപ്പാൻ കുരിശു വരയ്ക്കുന്നു. അവൻ വണ്ടി തെളിച്ചു പോകുമ്പോൾ ഏതെല്ലാം കയററത്തിലും ഇറക്കത്തിലും എത്തുമൊ അവിടെ ഒക്കെയും അവൻ കുരിശു വരയ്ക്കുന്നു. ഒരു കുട്ടിക്കു വല്ല നാണയമൊ മററു പദാർത്ഥമൊ കൊടുത്താൽ അനുഗ്രഹവും കൃതജ്ഞതയും അറിയിപ്പാൻ എന്നപോലെ ആ കുട്ടി തന്റെ ശൈശവകയ്യിനെ ഉയർത്തി താനാതാൻ കുരിശു വരയ്ക്കുന്നു. ഒരുത്തൻ ഒരു പള്ളിയെ കടന്നുപോകേണ്ടതായി വരുമ്പോൾ അതിന്റെ നേക്കു എത്തുന്ന ഉടൻ തലകുനിച്ചു കുരിശു വരയ്ക്കാതെ കടന്നുപോകയില്ല. ഇങ്ങനെ ചെയ്യുന്നതു വൃദ്ധന്മാർ മാത്രമല്ല, യുവാക്കളും കുട്ടികളും ചെയ്യും. ഉദ്യോഗസ്ഥന്മാരും പട്ടാളക്കാരും ഏവരും ചെയ്യുന്നതാണ. കളിച്ചും ചിരിച്ചും വിളയാടിയും വഴിയെ പോകുന്ന യുവാക്കന്മാർ പോലും പള്ളിയുടെ നേക്കു വരുമ്പോൾ അവരുടെ

ചിരിയും സംസാരവും നിൎത്തും. എല്ലാവരും കുരിശുവരച്ചു ഒരു ചെറിയ പ്രാൎത്ഥന മനസ്സിൽ ധ്യാനിക്കും. അതു കഴിഞ്ഞേച്ചു അവിടെനിന്നു പുറപ്പെട്ടു കഴിച്ചുമറ്റു മ്പോൾ മാത്രമെ അവരുടെ ചിരിയും സംസാരവും വീണ്ടും തുടങ്ങത്തൊള്ളു. ഒരു റഷ്യാക്കാരൻ തന്റെ സ്നേഹിതന്റെ വീട്ടിൽ പ്രവേശിച്ചാൽ അവിടെ കാണുന്ന കൎത്താവിന്റെ രൂപത്തെ നോക്കി കുരിശു വരച്ചതിന്റെ ശേഷമത്രെ ആ വീട്ടുകാരനു സലാം പറയുന്നതു.

നീ കിടക്കുമ്പോഴും ഇരിക്കുമ്പോഴും നടക്കുമ്പോഴും പുറത്തു പോകുമ്പോഴും അകത്തു വരുമ്പോഴും എന്നുവേണ്ടാ എല്ലാ സമയത്തും നിന്നിൽതന്നെ കുരിശടയാളം വരെക്കുക എന്നു തെൎത്തുല്യാൻ പറയുന്ന ഉപദേശം റഷ്യർ ശരിയായി ആചരിച്ചുവരുന്നു.

നമ്മുടെ നാട്ടിൽ കുരിശുവര വിഗ്രഹാരാധനയാണെന്നു പറയുന്ന നവീകരണക്കാർ റഷ്യരെക്കുറിച്ചു എന്തു പറയും.

---

## പരസ്യം

കറാനത്തു പള്ളി ഇടവകക്കാരായ എവരും കണ്ടന്നാൽ:- മലങ്കര യാക്കോബായ സുറിയാനി സഭയുടെ വിശ്വാസാചാരങ്ങൾ അനുസരിച്ചുള്ള ആരാധനയ്ക്കായി സ്ഥാപിക്കപ്പെട്ടു നടന്നുവരുന്ന കറാനത്തു പള്ളിയിൽ ആന്നിയിൽ കാരിനാട്ടിൽ മാത്യു കത്തനാർ മുതൽപേരുടെ പ്രേരണയിന്മെൽ സ്ഥാപനോദ്ദേശങ്ങൾക്കു വിരൊധമായ ദുരുപദേശങ്ങൾ ഒന്നിടയിട്ടു പ്രവേശിപ്പിച്ചു ആ ഷ്ഠയിൽ സ്ഥാപനൊദ്ദേശപ്രകാരമുള്ള ആരാധനയ്ക്കായി പള്ളിയും സ്വത്തുകളും ഉപയോഗപ്പെടുത്തുന്നതിനു വിഘ്നങ്ങൾ നേരിടുവിച്ചിരിക്കുന്നതിനാൽ മതവിപരീതികളുടെമേൽ അന്യായപ്പെട്ടു പള്ളിയും സ്വത്തുകളും സ്ഥാപനൊദ്ദേശങ്ങൾക്കു മാത്രം ഉപയോഗപ്പെടുത്തുവാൻ തക്കവണ്ണം ഒഴിപ്പിച്ചു വാങ്ങുന്നതിനു ഇതിനു മുമ്പിൽ യോഗം കൂടി തിരഞ്ഞെടുത്ത ട്രസ്റ്റികൾക്കു രോഗം മൂലം ആ ചുമതല വഹിപ്പാൻ പാടില്ലാതെ തീൎന്നിരിക്കകൊണ്ടു ടി. ആവശ്യത്തിലെക്കും പള്ളികാൎയ്യങ്ങൾ അന്വെഷിക്കുന്നതിനും പുതിയ ട്രസ്റ്റികളെ തിരഞ്ഞെടുക്കെണ്ടിയിരിക്കുന്നു. അതിലേക്കു അടുത്ത കന്നിമാസം ൯-ാം നു വ്യാഴാഴ്ച പകൽ ൧. മണിക്കു ടി. പള്ളി ഇടവകക്കാരായ എല്ലാവരുടെയും ഒരു പൊതുയോഗം ടി. കറാനത്തു പള്ളിയിൽ കൂടണമെന്നു നിശ്ചയിച്ചു പള്ളിയിൽ വിളിച്ചുപറകയും കുറികളിൽ ചീട്ടയച്ചു അറിവു കൊടുക്കയും ചെയ്യുന്നതിനു പുറമെ പത്രിക മുഖെനയും പ്രസിദ്ധപ്പെടുത്തുന്നു.

അതിനാൽ ടി. പള്ളി ഇടവകക്കാരായ എവരും ടി. സമയത്തും സ്ഥലത്തും ഹാജരായിരിക്കണമെന്നു ഇതിനാൽ ആവശ്യപ്പെടുന്നു.

എന്നു കറാനത്തു പള്ളിയിൽ വികാരി
പുത്തൻവീട്ടിൽ യാക്കോബു കത്തനാർ.

൧൦൭൯- ചിങ്ങം ൨ ൫-ാം നു

---

## സ്വപരിശോധന.

ലോകത്തെ സ്നേഹിച്ചുകൊണ്ടു ഭക്തി നേടാമെന്നു വിചാരിക്കുന്ന മനുഷ്യന്റെ മനോസാക്ഷി അവന്റെ ബലഹീനതകളെപ്പറ്റി ചോദ്യം ചെയ്യുന്നതിനെ വായനക്കാരായ ക്രിസ്തീയ നാമസ്വീകാരികളെ ഓൎപ്പിക്കാമെന്നുള്ള ഉദ്ദേശത്തോടുകൂടി ഇതു കുറിക്കുന്നു. മറ്റൊന്നുമല്ലാ നമുക്കു നൽകിയിരിക്കുന്ന കല്പനകളെ കുറവു കൂടാതെ ഭക്തികനുസരണമാകുംവണ്ണം നിറവേററികൊണ്ടു പോകുന്നൊ എന്നുള്ള ഒരു ചോദ്യം ഒരോരുത്തന്റെയും മനൊസാക്ഷി അവനെ ഉണൎത്തി ചോദിക്കുന്ന ചോദ്യരൂപേണ താഴെ വിവരിക്കുന്ന സംഗതികൾ എവനേയും (അവസ്ഥാവ്യത്യാസമൊ വലിപ്പചെറുപ്പമൊ നോക്കാതെ) ദണ്ഡിപ്പിക്കുവാൻ ത

കവണ്ണം സാരാർത്ഥം അടങ്ങിയിരിക്കുന്ന ഒരു ധ്യാനമാലയാകുന്നു. എന്റെ സ്വന്ത മല്ലന്നുള്ളതും വായനക്കാർ അറിഞ്ഞിരിക്കണം.

ഒന്നാം കല്പന.

പുറപ്പാടു പുസ്തകം ൨൦. ൧—൭

യഹോവായായ ഞാൻ നിന്റെ ദൈവം ആകുന്നു......ഭക്തിയോടും അനുതാപത്തോടും കൂടി ഒരു രഹസ്യസ്ഥലത്തേക്കു പ്രവേശിക്കുക.

നിന്റെ മനോസാക്ഷി നിന്നോടു ഉൾക്കണ്ഠയോടു ചോദിക്കുന്നതിനെ ശ്രദ്ധാപൂർവ്വം കേട്ടു ശരിയായ ഉത്തരം കൊടുക്കുക.

[മനോസാക്ഷി] മനുഷ്യനോടു.

൧. ദുർമ്മതവും അവിശ്വാസവും നിമിത്തം നീ കുറ്റക്കാരനായി ഇരുന്നിട്ടുണ്ടോ? അല്ലെങ്കിൽ വല്ലപ്രകാരം നിന്നിൽ കടന്നുകൂടിയ സംശയം നിമിത്തം കല്പനകളിൽ മുടക്കമുള്ളവനായി കണ്ടെത്തപ്പെട്ടിട്ടുണ്ടോ? ഉണ്ടെങ്കിൽ എത്ര പ്രാവശ്യം? എത്ര നാളേക്കു.

യോഗ്യമല്ലാത്ത പുസ്തകപാരായണത്താലൊ ദുഷ്ടന്മാരോടുള്ള ദുർമ്മർയ്യാദയായ നിന്റെ സഹവാസം നിമിത്തമൊ ബുദ്ധികേടായി അവിശ്വാസി എന്നുള്ള ഭയങ്കരമായ നിലയിൽനിന്നെത്തന്നെ നീ കല്പിച്ചിട്ടുണ്ടോ? എത്രവട്ടം?.

൨. വചനംകൊണ്ടൊ പ്രവൃത്തികൊണ്ടൊ മതത്തെ ഉപേക്ഷിച്ചു സ്വാതന്ത്ര്യമായുള്ള ആരാധനയ്ക്കും ദുഷ്ടന്മാരോടുകൂടി കവച്ചു പങ്കിടുന്നതിനുമായി വഞ്ചനാരാധന നിറഞ്ഞിരിക്കുന്ന ഒളിസ്ഥലങ്ങളിൽ നീ പോയിട്ടുണ്ടോ? എത്ര പ്രാവശ്യം?.

൩. നിന്റെ വിശ്വാസത്തിന്റെ പ്രമാണങ്ങളെയൊ (വിശ്വാസപ്രമാണം) കല്പനകളെയൊ അല്ലെങ്കിൽ നിന്നെ ചുററിയിരിക്കുന്ന നിന്റെ കൂട്ടക്രിസ്ത്യാനികൾ അനുസരിച്ചുപോരുന്നതായ ഏതെങ്കിലും മതനിബന്ധനകളെയൊ ഗ്രഹിക്കാതെകണ്ടു നീ ഇരിക്കുന്നുണ്ടോ? എത്രനാൾ്ളോളം?

൪. നിന്റെ പാപങ്ങൾക്കുവേണ്ടിയുള്ള മോചനത്തെപ്പററിയൊ ആത്മികമായ രക്ഷയെപ്പററിയൊ ആശയില്ലാത്തവനായി നീ ഇരുന്നിട്ടുണ്ടോ?

ദൈവീകമായ കൃപയെ നീ മനഃപൂർവ്വമായി നിരസിച്ചുകളഞ്ഞിട്ടുണ്ടോ?

കുററമില്ലാത്ത ജീവിതസമ്പാദനത്തെപ്പററി വിചാരമില്ലാത്തവനായി നാളുകൾ നാളുകൾ നിന്റെ പാപത്തിൽതന്നെ നീ മുഴുകുന്നില്ലയൊ?

നിന്റെ മരണക്കിടക്കയിലെ അനുതാപത്തിനുവേണ്ടി മാത്രം നീ അവസരം നോക്കുന്നവനല്ലയൊ?

മനുഷ്യാ ഈ നിന്റെ അവസ്ഥയിൽ നീ ഇരിപ്പാൻതുടങ്ങിട്ടു എത്ര കാലമായി?

൫. മരണകരമായ പാപത്തിൽ വീണതിന്റെ ശേഷവും അനുതാപത്തോടും കണ്ണുനീരോടും നിന്റെ ദൈവമായ കർത്താവിങ്കലേക്കു തിരിയുന്നതിനു ഇത്ര നാളോളം നീ മടിയുള്ളവനായിരിക്കുന്നുവല്ലൊ? എത്രകാലം ഈ സ്ഥിതിയിൽ നീ കഴിച്ചുകൂട്ടും?

൬. മരണത്തിനുള്ള പാപമല്ലെങ്കിലും മരണപാപമെന്നു സംശയിക്കപ്പെട്ടതൊ വിധിക്കപ്പെട്ടതൊ ആയ എന്തെങ്കിലും നീ ചെയ്തിട്ടുണ്ടോ? എത്രപ്രാവശ്യം?

൭. ദൈവാരാധനയിൽ മടിയുള്ളവനായി നീ ഇരുന്നിട്ടുണ്ടോ?.

തന്നെ സേവിക്കയും, വന്ദിക്കയും, സ്തുതിക്കയും ചെയ്തില്ലന്നു മാത്രമല്ലാ ശ്രദ്ധയോടും ധ്യാനത്തോടും വല്ലസമയവും തന്റെ മുമ്പാകെ നീ വണങ്ങീട്ടുണ്ടോ?

സുവിശേഷ ദൂതിന്റെ മുപ്പിരി ചരടാകുന്ന വിശ്വാസം, സ്നേഹം, ആശാബന്ധം എന്നിവയിൽ നിന്നെതന്നെ ബന്ധിച്ചു യോഗ്യമായ ഫലങ്ങളെ പുറപ്പെടുവിക്കുവാൻ തക്കവണ്ണം വല്ലപ്രവൃത്തിയും നീ ചെയ്തിട്ടുണ്ടോ? എന്റെ മനുഷ്യാ കൊടുംപിരി മാറാത്ത ഉദാസീനതയിൽ കറങ്ങികിടക്കുവാൻ ബദ്ധപ്പെട്ടിട്ടു കാലം എത്രയായി?.

൮. നിന്റെ കുമ്പസാരത്തിൽ മഹാ ഭയങ്കരമേറിയ പാപപ്രവൃത്തികൾ എന്നു വിചാരിക്കപ്പെടാവുന്ന എത്ര കഠിന പാപങ്ങളെ നിന്റെ ഹൃദയത്തിന്റെ അന്തർഭാഗത്തിൽ നീ മറച്ചുവെച്ചിട്ടുണ്ട്?.

നീ വഞ്ചനയേറിയ കുമ്പസാരത്താൽ ജീവനുള്ള മിശിഹായെ അകത്താക്കുവാൻ എത്ര പ്രാവശ്യം വേഷം മാറി ഓടിട്ടുണ്ടു.

പാപത്തിൽ നീ ബലവാനായിരുന്നിട്ടും ഹൃദയവിമ്മിഷ്ടവും അനുതാപവും നിന്നിൽ കണ്ടെത്തപ്പെടാഞ്ഞതിനാൽ മാർദ്ദവമേറിയ ഒരു ഹൃദയം നിന്നിൽ സൃഷ്ടിക്കുവാൻ നിനക്കു കഴിയാതിരിക്കുന്നതിനെ നീ അറിയുന്നുണ്ടോ?

രൂപം ധരിച്ചിരിക്കുന്ന മനുഷ്യാ ഞാൻ രൂപമില്ലാത്തവനാകകൊണ്ടു ഞാൻ നിന്റേതു അല്ലെന്നു വിചാരിച്ചു മറുകൃതി പ്രവൃത്തിക്കുന്നതു എന്തുകൊണ്ടു?

൯. നിന്റെ പാപത്തിൽതന്നെ ജീവിച്ചുകൊണ്ടു ഏതെല്ലാം കൂദാശകൾ നീ കൈവശപ്പെടുത്തീട്ടുണ്ടു? പക്ഷെ വിവാഹം, ഒന്നായിരിക്കാം.

൧൦. കല്പിക്കപ്പെട്ടിരിക്കുന്നപ്രകാരമുള്ള ഉപവാസവും ധ്യാനവും ഇല്ലാതെ വാഴ്വിന്റെ കൂദാശയാകുന്ന വി: കുർബാന അപഹരിക്കുവാൻ നീ മനസ്സുവെച്ചതു ഉത്തമമാണോ? എത്ര പ്രാവശ്യം ഇപ്രകാരം ചെയ്തിട്ടുണ്ടു?.

കല്പിതദൈവങ്ങളെയൊ, മന്ത്രദേവതകളെയൊ, ക്ഷുദ്രപ്രവൃത്തകന്മാരെയൊ വിഗ്രഹങ്ങളെയൊ നീ എത്ര പ്രാവശ്യം നമിച്ചിട്ടുണ്ടു്.

൧൧. വ്യർത്ഥകാര്യത്തിനുവേണ്ടി പ്രാർത്ഥിക്കയൊ വിശുദ്ധന്മാരുടെ നാമത്തെ ഉരുവിടുകയൊ ചെയ്തിട്ടുണ്ടൊ? എത്ര പ്രാവശ്യം.

൧൨. നിനക്കു നഷ്ടമായ വസ്തു കണ്ടുകിട്ടുന്നതിനും നിന്റെ ഭാവിയെപ്പറ്റി മുൻകൂട്ടി അറിയുന്നതിനുമായി മന്ത്രവാദികളോടും ലക്ഷണം പറയുന്നവരോടും നീ ആലോചിച്ചിട്ടുണ്ടോ? എത്ര പ്രാവശ്യം?.

൧൩. വ്യർത്ഥമായ സ്വപ്നങ്ങളെയും ശകുനകാഴ്ചകളെയും നിന്റെ ജീവിതത്തിൽ വല്ലതുമായി നീ സ്വീകരിച്ചിട്ടുണ്ടോ?.

ദൈവത്തെയൊ തന്റെ ശുദ്ധിമാന്മാരെയൊ നീ ദുഷിച്ചിട്ടുണ്ടൊ?

൧൪. വിശുദ്ധവേദത്തിനു വിരോധമായി സംസാരിക്കയും പരിശുദ്ധ വസ്തുകളെ ദുഷിക്കയും ചെയ്തിട്ടുണ്ടോ?. എത്ര പ്രാവശ്യം.

എൻ. ജി. കുറിയാക്കോസു ശെമ്മാശ്ശൻ.

---

## ഒരഭിപ്രായം.

മലങ്കരെ മല്പാൻ എന്നുള്ള സ്ഥാനത്തോടുകൂടി കേരളീയ സുറിയാനിസഭാ വൈദികന്മാരുടെ ഗുരുസ്ഥാനം ദീർഘകാലം വഹിച്ചു അവരുടേയും സമുദായത്തിന്റെയും സീമാതീതമായ സ്നേഹബഹുമാനാദികൾക്കു പാത്രീഭവിച്ചിട്ടുള്ള മഹാനും ലോകരക്ഷിതാവിന്റെ പവിത്രപാദസ്പർശനത്താൽ പാവനമാക്കി ചെയ്യപ്പെട്ടിട്ടുള്ള വിശുദ്ധ പട്ടണത്തിൽ, നമ്മുടെ കർത്താവു ആചാര്യസ്ഥാനസംബന്ധമായ സകല നൽവരങ്ങളും തന്റെ സഭയ്ക്കു നൽകുന്നതിനു ഉചിതസ്ഥാനമായി തിരഞ്ഞെടുത്ത ആ വിശുദ്ധ മന്ദിരത്തിൽവച്ചുതന്നെ, മേലദ്ധ്യക്ഷസ്ഥാനം സ്വീകരിക്കുന്നതിനു വിശുദ്ധാത്മാവിനാൽ വിളിക്കപ്പെട്ട സാത്വികനും ആയ നിതാന്തവന്ദ്യ ദിവ്യശ്രീ. മാർ ദീവന്നാസ്യോസു കൊച്ചുമെത്രാപ്പോലീത്താ തിരുമനസ്സിലെ ശിഷ്യഗണങ്ങൾക്കു തിരുമേനിയോടുള്ള കൃതജ്ഞതാസൂചകമായി ഒരു മംഗളപത്രവും തിരുമുൽക്കാഴ്ചയും സമർപ്പിക്കേണ്ട ആവശ്യകതയെപ്പറ്റി ദി. ശ്രീ. പി. ജി. ഇടിച്ചാണ്ടികത്തനാർ അവർകൾ എഴുതിയിരുന്ന ലേഖനം വായിച്ചു.

സ്ഥാനാഭിഷേകാർത്ഥം മലയാളത്തുനിന്നും തിരിച്ചുകഴിഞ്ഞപ്പോൾതന്നെ ഈ അഭിപ്രായം എന്റെ ഹൃദയത്തിൽ സ്ഫുരിച്ചിട്ടുള്ളതും കഴിഞ്ഞ മേടത്തിൽ കോഴഞ്ചേരിൽവച്ചു നടന്ന മലങ്കര സുറിയാനി മഹാജനസഭായോഗത്തിൽ സന്നിഹിതരായിരുന്ന എന്റെ സ്നേഹിതന്മാരായ പല വൈദികന്മാരോടും അഭിമുഖാഭിപ്രായപ്രകടനം ചെയ്തിട്ടുള്ളതുമാണു.

സുറിയാനി സഭാവൈദികന്മാരിൽ ഇദംപ്രഥമമായി എം. ഏ. പരീക്ഷ ജയിച്ചു നമ്മുടെ സമുദായാഭ്യുദയകാംക്ഷികളുടെ ചാരിതാർത്ഥ്യത്തിനും ഇതര സമുദായക്കാരിൽ യോഗ്യന്മാരുടെ ഹാർദ്ദവമായ പ്രശംസയ്ക്കും കുടിലബുദ്ധികളുടെ നിസ്സീ

മായ മനഃശ്ശല്യത്തിനും അസൂയക്കും അധീനനായിതീൎന്ന ഫാദർ പീ. ററി. ഗീ
വറുഗീസു എം. ഏ. അവർകളെ ഉദ്ദേശിച്ചു സുറിയാനി സഭാ വൈദീകന്മാർ ഏ
ന്തെങ്കിലും ചെയ്യേണമെന്നു പല പത്രങ്ങൾമൂലമുണ്ടായ അഭിപ്രായപ്രകടനങ്ങളും
വനരോദനം പോലെയായിതീൎന്ന അതിന്റെ അവസാനവും സൂക്ഷ്മാവലോക
നം ചെയ്തുകൊണ്ടിരുന്ന ഞാൻ നമ്മുടെ സമുദായത്തിന്റെ ക്ഷന്തവ്യമല്ലാത്ത ആ
രംഭശൂരത്വത്തെ ഓൎത്തു ഈ സംഗതിയിലും നിരുത്സാഹിയായിരിന്നതാണ.

സുറിയാനിസഭയിലെ ഏതാനുംചില വൈദീകന്മാരിൽ ഭക്തന്മാരും സുശീലന്മാ
രും സമൎത്ഥന്മാരുമായി പല സ്ഥലങ്ങളിലും പ്രശോഭിച്ചുകാണുന്നവരിൽ ഭൂരിപ
ക്ഷവും ഈ തിരുമനസ്സിലെ പ്രശംസനീയമായ ശിക്ഷാവൈഭവത്തിന്റേയും അ
നുകരണീയമായ ശിഷ്യവാത്സല്യത്തിന്റേയും സമ്മേളന ഫലമാണെന്നുള്ളതു
നിൎമ്മത്സരബുദ്ധികൾ ഏവരും സമ്മതിക്കുന്ന സ്ഥിതിക്കു തിരുമനസ്സിലെ സ്ഥാ
നാരോഹണത്തെ അനുമോദിക്കുന്നതിൽ അഹമഹമികയോടുകൂടി പ്രവൃത്തിക്കേ
ണ്ട ചുമതല തിരുമനസ്സിലെ ശിഷ്യഗണങ്ങൾക്കാണെന്നുള്ളതു നിൎവിവാദമായി
ട്ടുള്ളതാണ.

ഇങ്ങിനെ പ്രത്യക്ഷമായ ഒരു അനുമോദനം ഉണ്ടാകാതിരിക്കുന്നപക്ഷവും തി
രുമനസ്സിലെ നേൎക്കു ശിഷ്യസഞ്ചയത്തിനുള്ള സ്നേഹവും കൃതജ്ഞതയും തിരുമേ
നിക്കു ശിഷ്യഗണങ്ങളോടുള്ള വാത്സല്യവും യാതൊരു പ്രകാരത്തിലും ശിഥിലീഭ
വിക്കത്തക്കതല്ലെങ്കിലും കാലദേശാവസ്ഥകൾക്കനുസരണമായി പ്രവൃത്തിക്കുന്നതി
നുള്ള സകല ശക്തികളേയും നമ്മുടെ ദൈവം നമുക്കു ധാരാളമായി തന്നിരിക്കു
ന്ന സ്ഥിതിക്കും എന്റെ സ്നേഹിതൻ പുറപ്പെടുവിച്ചിരിക്കുന്ന അഭിപ്രായത്തെ
ഞാൻ ഹൃദയപൂൎവ്വം പിൻതാങ്ങുകയും സകലവിധത്തിലുമുള്ള സഹായവും വാഗ്ദ
ത്തം ചെയ്യുകയും ചെയ്യുന്നതുകൂടാതെ സമുദായത്തിന്റെ തലസ്ഥാനമായ കോട്ട
യത്തു സ്ഥിരതാമസക്കാരും ഏതദ്വിഷയങ്ങളിൽ മുന്നിട്ടുപ്രവൃത്തിപ്പാൻ സകല
സൌകൎയ്യങ്ങളുമുള്ളവരുമായ ദിവ്യശ്രീ. മല്പാൻ മടയ്ക്കൽ അലക്സന്ത്രയോസ് കത്ത
നാർ, ഫാദർ. പി. ററി. ഗീവറുഗീസു എം. ഏ. മുതലായവർ താമസംവിനാ ഇതി
ലേക്കുള്ള പ്രാരംഭനടപടികൾ നടത്തി തുലാമാസത്തിൽ പരിമലെവച്ചു നടക്കു
ന്ന വൈദീകസംഘത്തിൽ വച്ചുതന്നെ ഇതു നിവൃത്തികത്തക്കവണ്ണം ഉത്സാഹിക്കു
ന്നതു ഏററവും നന്നായിരിക്കുമെന്നുള്ള എന്റെ അഭിപ്രായത്തെയും പ്രസ്ഥാപി
ച്ചുകൊള്ളുന്നു.

ഫാദർ. ററി. ജി. യോശുവാ.

---

# NOTICE

പത്രികാസംബന്ധമായി പല പരിഷ്ക്കാരങ്ങൾ ചെയ്യേണമെന്നു ആഗ്രഹമുണ്ടു.
ഇതിന്റെ ആരംഭമായി ഉൽകൃഷ്ടവിദ്യാഭ്യാസം ചെയ്തിട്ടുള്ളവരും യോഗ്യന്മാരുമാ
യ ലേഖകന്മാരെ പൂൎവ്വാധികം വൎദ്ധിപ്പിച്ചിട്ടുണ്ടു. പത്രികയുടെ അക്ഷരം തന്നെ
പുതിയ മാതൃകയിൽ ആക്കിയിരിക്കുന്നു. ഇനിയും ചിലതെല്ലാം ചെയ്വാനുണ്ടു. പ
ത്രിക പരിഷ്ക്കരിക്കുന്നതിനെ പററി പല മാന്യന്മാരും അയച്ചിട്ടുള്ള എഴുത്തുകളെ
വിസ്മരിച്ചിട്ടില്ലാ. എങ്കിലും പണമില്ലാതെ ഒന്നും നടക്കുന്നതല്ലല്ലൊ.

അതിനാൽ വലിയ തിരുമനസ്സിലെ കല്പന അനുസരിച്ചും പത്രികയുടെ മേ
ൽഗതിയെ ആകാംക്ഷിച്ചും മാന്യന്മാരായ പത്രികവായനക്കാർ കുടിശ്ശികയായിട്ടും
മററും അടപ്പാനുള്ള പണത്തിനു മേലാൽ ഉപേക്ഷ വിചാരിക്കാതെ അയച്ചുതര
ണമെന്നും അവരവർ കൊടുക്കുന്ന പണത്തിനു പിരിവുകാരനിൽനിന്നും രശീതു
വാങ്ങിച്ചുകൊള്ളണമെന്നും തങ്ങൾ അടച്ച സംഖ്യയും പത്രികയിൽ പരസ്യം ചെ
യ്യുന്ന സംഖ്യയും തമ്മിൽ വ്യത്യാസപ്പെട്ടുകാണുന്നതായാൽ ആ വിവരം ഇവിടെ
തിൎയ്യപ്പെടുത്തണമെന്നും ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

എന്നു മാനേജർ.

മടയ്ക്കൽ അലക്സന്ത്രയോസ കത്തനാർ.

## ലേഖനങ്ങൾ.

൯൦൮ ഓഗ് ൧൭.

മ. ഇ. പ. പത്രാധിപരവർകൾക്കു.

സാർ, നിങ്ങളുടെ സഹജീവിയായ സഭാതാരകയുടെ പുനരുജ്ജീവനം മുതൽ നിങ്ങൾ ഇരിക്കപ്പൊറുതിയില്ലാതെ മല്ലു വെട്ടികൊണ്ടിരിക്കയാണല്ലൊ. യുദ്ധത്തിൽ ജയവും തോൽവിയും മുൻകൂട്ടി നിശ്ചയിക്കയെന്നുള്ളതും, ഒരു പത്രം കൈവശം ഉണ്ടെന്നുള്ള ഹുംകോടു കൂടി അതിരു കടന്നു പ്രവൎത്തിക്കയെന്നുള്ളതും നിങ്ങളുടെ പത്രത്തിന്റെയും, നിങ്ങളുടെയും സ്ഥിതിക്കു അത്ര നല്ലതല്ലെന്നുള്ള വിചാരത്തോടുകൂടിയാണല്ലൊ നിങ്ങൾ പെരുമാറുന്നതു. "യുദ്ധത്തിൽ രണ്ടും വരും സംശയസ്ഥാനം യുദ്ധം" പ്രമാണം ഇങ്ങനെയാണെങ്കിലും ആദ്യാവസാനം മനസ്സിൽ ഒന്നു കരുതുക സാധാരണവുമാണല്ലൊ. എതുകക്ഷികൾ തമ്മിൽ ഒരു ശണ്ഠകൂടിയാൽ അതിൽ ജയിച്ചതാരു- തോറ്റതാരു? എന്നു മഹാ ജനങ്ങളെ അറിയിപ്പാനായിട്ടായാലും, വഴക്കു ശമിപ്പാനായിട്ടായാലും- തിച്ചപ്പെടുത്തി- അല്ലാത്തപക്ഷം ഒരു പ്രത്യേക ബോറിന്മേൽ രാജിയായി- പിരിയുകയാണു സാധാരണ കണ്ടിട്ടുള്ളതു. ഇതിനുദാഹരണമായി ബോൻസുവാൾ, റഷ്യാ ജപ്പാൻ ഈ യുദ്ധങ്ങളെയൊ ചരിത്രത്തിൽ പറയുന്ന മറ്റു യുദ്ധങ്ങളേയൊ നോക്കിയാലും അറിയാമല്ലൊ. എന്നാൽ നിങ്ങളും (പത്രിക) നമ്മുടെ മിസ്റ്റർ കെ. എൻ. ഡിയും (താരക) തമ്മിൽ കഴിഞ്ഞ ൮൨ ഇടവമാസം മുതൽ വഴക്കു തുടങ്ങിയതാണു. ഇതേവരെ മൂന്നാലു പ്രമേയങ്ങളെക്കുറിച്ചു തൎക്കിച്ചും കഴിഞ്ഞിട്ടുണ്ടു. അതിൽ ജയാപജയങ്ങൾ എങ്ങനെയെന്നു എല്ലാവരും അറിവാറായിട്ടില്ലാ. അതിനാൽ നിങ്ങൾ തമ്മിൽ നടന്ന പ്രതിവാദങ്ങളെക്കുറിച്ചു എനിക്കു കിട്ടിയ അറിവിനെ എല്ലാവരും അറിവാനായി എഴുതി അയക്കുന്നതിനെ ദയവുചെയ്തു സ്വീകരിച്ചു അടുത്ത പത്രികയിൽ പ്രസിദ്ധം ചെയ്യണമെന്നപേക്ഷിക്കുന്നു.

ഒന്നാമതായി, ആദ്യം നടന്ന പാത്രിയൎക്കാസ്ഥാനതൎക്കത്തെക്കുറിച്ചു പറയാം. താരകയുടെ ഉത്ഥാനം തന്നെ യാക്കോബായ പാത്രിയൎക്കീസ്സു പാത്രിയൎക്കീസ്സൊ വേഷധാരിയൊ! എന്ന ഒരു മുട്ടാളചോദ്യവും അതിനു അവരുടെ ചില ന്യായങ്ങളുംകൊണ്ടായിരുന്നല്ലൊ. ഈ വാദത്തിന്മേൽ താരക പുസ്തകം ഒന്നു സൃഷ്ടിച്ചു. കൂടാതെ ചില ചാട്ടങ്ങളും നേടി. ഇതിലൊന്നും നിങ്ങൾ ഇളകാതെ സമാധാനം പറഞ്ഞുവന്ന കൂട്ടത്തിൽ താരകയ്ക്കു നിവൃത്തിയില്ലാഞ്ഞിട്ടു പാത്രിയൎക്കീസ്സു സ്ഥാനത്തിനടുത്ത യോഗ്യതയില്ലാതെ സ്ഥാനം മാത്രം ധരിച്ചയാൾ ആണെന്നു പറഞ്ഞു, യോഗ്യത താരക വിചാരിക്കുന്നപോലെയൊന്നും- വ്യഭിചാരക്കുറ്റത്തിനു സ്കൂളിൽനിന്നും ഡിസ്മിസ്സ് ചെയ്തു- പാത്രിയൎക്കീസ്സിനില്ലാത്തതുകൊണ്ടു താരക അങ്ങനെ പറഞ്ഞതിൽ അതിശയിപ്പാനില്ലെന്നും മറ്റും ഒരു ലക്കം പത്രികയിൽ നിങ്ങൾ എഴുതിയിരുന്നതിനു താരക സമാധാനം പിന്നെയൊന്നും പറഞ്ഞിട്ടില്ലാത്തതിനാൽ പാത്രിയൎക്കീസ്സു താരക പറഞ്ഞതുപോലെ വേഷധാരിയല്ലെന്നു സമ്മതിച്ചതായി വിചാരിക്കണം.

എ. ഒ. പാത്രിയൎക്കീസ്സിനെ താരക ആക്ഷേപിച്ചതിനിടയ്ക്കു "ചിലർ അതുങ്ങളെ കുന്തമെന്നും വെട്ടമെന്നും പറയുന്നു", എന്നിത്യാദികൂടെ താരക പറഞ്ഞിരുന്നല്ലൊ? ഇതു എന്തിനായിരുന്നു. ഇപ്രകാരം വിസ്തീൎണ്ണം പറയുന്നതു ആരുടെ പ്രവൃത്തിയാണു?

എ. ബി. പാത്രിയൎക്കാസ്ഥാനത്തെക്കുറിച്ചുള്ള താരകയുടെ വാദം അസ്ഥാനത്തിലായി എന്നുള്ള സത്യം റെവ: പാൽമർസായ്പു ഒരു സ്നേഹിതനോടു പറഞ്ഞതായി കേ. എം. സി. എഴുതിയിരുന്നല്ലൊ. അതു സത്യമല്ലെന്നും പാൽമർ സായ്പു, പറഞ്ഞിട്ടില്ലെന്നും താരക സ്വപ്നം കണ്ടതിന്റെ ഫലമായി സി. എം. എസ്സ്. കോളേജിലെ അദ്ധ്യാപകന്മാർ സാക്ഷിയായിവന്നതിൽ താരക എടുത്തതെല്ലാം പ്രയോഗിച്ചതെല്ലാം- കൃത്രിമമായി തെളിഞ്ഞില്ലയൊ? താരകയുടെ തന്ത്രം പററിയില്ലെന്നു കണ്ടില്ലെ?

സി. ടി. വാദത്തെക്കുറിച്ചുതന്നെ താരക പറഞ്ഞതെല്ലാം അസംബന്ധമാണെന്നു ഇതുകൊണ്ടൊന്നും പാത്രിയൎക്കീസ്സു വേഷധാരിയാകയില്ലെന്നും വേഷധാ

രിയായിരിക്കുന്നവൻ എന്നും വേഷധാരിതന്നെയെന്നും ഇതുകൊണ്ടു മഹാന്മാരെ
ആക്ഷേപിക്കാമെന്നല്ലാതെ ഫലമൊന്നുമില്ലെന്നും കെ. എൻ. ഡി. താരക കള്ളു
റു ഇപ്രകാരം പ്രവർത്തിച്ചതുകൊണ്ടു മെത്രാച്ചന്മാരെന്നും പറഞ്ഞാ ഞങ്ങൾക്കു
രണ്ടുപേർ ഉള്ളവർ മിണ്ടടങ്ങിവസിക്കയാണെന്നും......മറ്റും എല്ലാം നവീകരണ
ത്തിന്റെ ഒരു ഭാരവാഹി എന്നോടുതന്നെ പറഞ്ഞിട്ടുണ്ടു തർക്കം ഉണ്ടെങ്കിൽ വേദാ
ദികളുടെ. പേർ പറഞ്ഞുകൊടുക്കാം. മേൽകാണിച്ച എല്ലാസംഗതികൾകൊണ്ടും യാ
ക്കോബായ പാത്രിയർക്കീസു വേഷധാരിയല്ലെന്നും താരക പറഞ്ഞതു അസംബന്ധമാ
ണെന്നും നവീകരണമെത്രാന്മാർ വേഷധാരികളാണെന്നും താരക സമ്മതിച്ചതാ
യി വിചാരിക്കേണ്ടിയിരിക്കുന്നു.

പ്രാമതായി പറയേണ്ടതു. പത്രികാധിപരുടെ ശങ്കാവിഹീനത്വം. അഥവാ
കള്ളം എന്നും പറഞ്ഞുകൊണ്ടു താരകാധിപരുടെ ചാട്ടത്തെക്കുറിച്ചാണു; ഇവിടെ
യാണ പത്രികയുടെയും താരകയുടേയും അധിപന്മാരുടെയും സാമർത്ഥ്യം കാണേ
ണ്ടതു. പത്രികാധിപർ കള്ളനാണെന്നു താരകാധിപർ വാരികെട്ടിപറഞ്ഞു. ത
ന്നെ സംബന്ധിക്കാത്തവയെക്കുറിച്ചു താനത്ര ഭ്രമിച്ചിട്ടാവശ്യമില്ലെന്നും നിശ്ചയിച്ചു
പത്രികാധിപർ അതിനു തെളിവുശേഖരിക്കാതെ താരകയെ കുടിക്കിലകപ്പെടുത്തി.
എങ്ങനെയെന്നാൽ മാലോകരെ! കേൾപ്പിൻ! രണ്ടു പത്രാധിപന്മാരുടേയും സാ
മർത്ഥ്യം പത്രികാധിപർക്കുവേണ്ടി കെ. എം. സി. സമാധാനം പറഞ്ഞുകൊണ്ടു താര
കാധിപരുടെ കൃത്രിമങ്ങളെ വെളിപ്പെടുത്തി. താരക തെളിവു ശേഖരിച്ചു. ഇതാ
ഒരു എം. എ. ബി. എൽക്കാരൻ താരകാധിപരുടെ കള്ളത്തെപ്പററി പറഞ്ഞു. കേ.
എൻ. ഡി.യെ ലജ്ജിപ്പിച്ചിരിക്കുന്നു. അവനവൻ കുഴിക്കുന്ന കുഴിയിൽ അവന
വൻതന്നെ വീഴും എന്നു ലോകബോദ്ധ്യപ്പെടുത്തി. പത്രികാധിപർ മിണ്ടിയില്ലാ.
താരക പറഞ്ഞു പറഞ്ഞു വലിയ കള്ളൻ താൻതന്നെയെന്നു വിളിച്ചുപറഞ്ഞിരി
ക്കുന്നു. ശേഷം കാര്യങ്ങൾ പിന്നാലെ എന്നു ശ്രീൻ.

പത്രവായനക്കാരൻ.

---

## ഒരു അനുകരണീയ കൃത്യം.

പരിഷ്കാരചന്ദ്രന്റെ മനോഹരമായ രശ്മികൾ ഇതുവരെ പ്രസരിക്കാത്ത പല സ്ഥലങ്ങളും ഇടവകകളും, ഈ മലങ്കര ഉണ്ടെന്നുള്ളതു വാസ്തവമായ ഒരു സംഗതിയാണു. ഇങ്ങിനെയുള്ള പ്രദേശങ്ങളിൽ ഉദരപൂരണത്തിനുമാത്രം ലാക്കാക്കി കാൽ വിദ്യയും മുക്കാൽ തട്ടിപ്പുംകൊണ്ടു അങ്ങും ഇങ്ങും ഓല പിടിശാത്തിയും സനാതനരൂപമായി അലഞ്ഞു നടക്കുന്ന ഒരുതരം ആശാന്മാരുടെ സഹായത്താൽ കഷ്ടിച്ചു വായിപ്പാൻ അറിയാവുന്ന ചുരുക്കം ചിലരെ കാണാവുന്നതാണു.

ഇവരുടെ ഇടയിൽ വളരെ ദുർല്ലഭമായിട്ടെങ്കിലും പണ്ഡിതന്മാരില്ലെന്നു ഞാൻ വാദിക്കുന്നില്ല. എങ്കിലും പ്രാ[illegible] വീതവും അനക്ഷരകുക്ഷികളാണെന്നു പറയാതിരിപ്പാൻ തരമില്ല. ഈ കൂട്ടരുടെ ഇടയിൽ വർദ്ധിച്ചുകൊണ്ടിരിക്കുന്ന മൂഢവിശ്വാസങ്ങളും ഒട്ടാ ചില്ലറയല്ല. ഇങ്ങിനെയുള്ള ഒരു സ്ഥലത്തു, നവീനരീതിയിൽ, തദ്ദേശവാസികളായ കുട്ടികൾക്കും, പെൺകുട്ടികൾക്കും, മതസംബന്ധവും പ്രാപഞ്ചികവുമായ വിദ്യാഭ്യാസത്തെ നല്കുന്നതിനു സഹായിക്കുന്ന സ്ഥാപനം അനുകരണീയമല്ലെന്നു ആർക്കു പറയാം? തന്റെ ആയുസ്സു പകുതിയും ഇതിനായി മനഃപൂർവ്വം പരിശ്രമിച്ച ഒരു ധർമ്മതല്പരനെ വിസ്മരിക്കുവാൻ തദ്ദേശവാസികളും സാ

അഭിമാനികളും ആയ ഏതൊരുത്തനു കഴിയും. ഈ സ്ഥാപന
ത്തെയും തൽസ്ഥാപകനെയും സംബന്ധിച്ച എന്തെങ്കിലും അറി
യുവാൻ കൊള്ളാമെന്ന ആഗ്രഹമുള്ള സഹൃദയന്മാരായ വായനക്കാ
രെ ഞാൻ മുഷിപ്പിക്കണമെന്നു വിചാരിക്കുന്നില്ല.

ഈ സ്ഥലം, വടക്കൻതിരുവിതാംകൂറിൽ, മുളന്തുരുത്തിപള്ളി
ക്കു സമീപം ഉള്ള കണ്യാട്ടുനിരപ്പ് ആണ്. ദൂരാധിക്യങ്ങൾനിമിത്തം
മുളന്തുരുത്തി, കണ്ടനാട്, കരിങ്ങാശ്ര മുതലായ ഇടവകക്കാരായി അ
തിനോടടുത്തുള്ള ജനങ്ങൾ എല്ലാവരും കൂടി യോജിച്ച കുറെ കാല
ങ്ങൾക്കുമുമ്പ് ഒരു ചെറിയപള്ളി പണി കഴിപ്പിച്ചിട്ടുണ്ട്. ഇതി
ൻ്റെ പടിഞ്ഞാറെ വശത്തായി പരിഷ്കൃതരീതിയിൽ വിദ്യാഭ്യാസാ
ഭിവൃദ്ധിക്കായി പണിയിക്കപ്പെട്ടിട്ടുള്ള ഒരു വിദ്യാമന്ദിരം ഉണ്ട്. ഈ
സ്കൂൾ സർക്കാരിൻ്റെ സഹായത്തോടുകൂടി നടത്തപ്പെടുന്നതാണ്.
ഇതു സ്ഥാപിച്ചിട്ട് ഉദ്ദേശം ൫ കൊല്ലങ്ങളോളമെ ആയിട്ടുള്ളൂ. ഇ
തിൻ്റെ യൌവന ദശയെ കാൺമാൻ കാംക്ഷിച്ചും, തദനുസൃതം
പ്രവർത്തിച്ചുംകൊണ്ടിരുന്ന തൽസ്ഥാപകൻ്റെ ൩- മാസങ്ങൾക്കു മു
മ്പുണ്ടായ അകാലനിര്യാണം തദ്ദേശവാസികളുടെയും ആ സ്കൂളി
ൻ്റെയും നിർഭാഗ്യംകൊണ്ടെന്നല്ലാതെ എന്തു പറയട്ടേ. ഇദ്ദേഹ
ത്തിൻ്റെ മരണസമയത്തു ൩൦ വയസ്സുമാത്രമെ ഇദ്ദേഹത്തിനു
പ്രായമുണ്ടായിരുന്നൊള്ളു. ഇദ്ദേഹത്തിൻ്റെ വിയോഗം തൻ്റെ
കുഡുംബക്കാർക്കെന്നല്ല, ഈ സ്കൂളിനും, ആ ദേശത്തിനും, ഒരുപോലെ
നഷ്ടമായിട്ടാണു ഇരിക്കുന്നതു. അനിതരസാധാരണമായ ബുദ്ധി
സാമർത്ഥ്യം, വിനയം, മതവിശ്വാസം, സമുദായാഭ്യുദയകാംക്ഷ,
സ്വദേശാഭിമാനം മുതലായ ഗുണങ്ങൾ ഇദ്ദേഹത്തിൽ വിള
ങ്ങിക്കൊണ്ടിരുന്നു എന്നു പറയാതെ തരമില്ല. ഏതൊ ഒരു സൌന്ദ
ര്യപിണക്കത്താൽ ദീർഘകാലത്തേക്കു പള്ളിപ്രമാണികളെ ബാധി
ച്ചിരുന്ന ഒരു വഴക്കു ഇദ്ദേഹത്തിൻ്റെ കാര്യാന്വേഷണോത്സാഹ
ത്തോടുകൂടി തീർന്നുവെന്നുതന്നെ പറയാം. ഇദ്ദേഹവുമായി പരി
ചയപ്പെട്ടിട്ടുള്ള എല്ലാവരുടെയും സ്നേഹബഹുമാനാദികൾക്കു ഇ
ദ്ദേഹം പാത്രീഭൂതനായി തീർന്നിട്ടുണ്ട്. ഇദ്ദേഹത്തിൻ്റെ നിര്യാ
ണത്തിൽ, അനുശോചിക്കാതെ ഇരിക്കുന്നവരായി, സമുദായാഭിമാ
നികളിൽ ആരെങ്കിലും ഉണ്ടായിരിക്കുമൊയെന്നു തോന്നുന്നില്ല. ഇ
ദ്ദേഹം പ്രസിദ്ധനും മുളന്തുരുത്തി സെന്തോമസ്സു സ്കൂൾ സ്ഥാപക
നും ധർമ്മതല്പരനുമായ ചാലിൽ കൊച്ചുകോര അവർകളുടെ ഒരു
പിതൃവ്യപുത്രനായ പുത്തൻവീട്ടിൽ വർക്കി പൈലി അവർകളാണ്.
ഓരോ ഇടവകയിലുമുള്ള പ്രധാനികൾ ഇക്കാര്യത്തിൽ ഇദ്ദേഹ
ത്തെ അനുകരിച്ചു പ്രവർത്തിക്കുന്നപക്ഷം, അധികം താമസിയാതെ
നമ്മുടെ സമുദായം ഉന്നതാവസ്ഥയെ പ്രാപിക്കുന്നതാണ്.

ഒരു പരിചിതൻ. -

# പത്രിക വിലവിവരം

| | ബ്രിട്ടീഷു രൂപാ |
|---|---|
| ഒരു കൊല്ലത്തേക്കു | ൧ |
| ഒററപ്രതിക്കു | ,, |

## പരസ്യക്കൂലി

| | |
|---|---|
| ഒന്നാം പ്രാവശ്യത്തേക്കു വരി ഒന്നിനു | ,, |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും ടി. | ,, |

പത്രികസംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതു കോട്ടയത്തു മാർ തോമ്മാസു അച്ചുക്കൂട്ടം മാനേജൎക്കു മേൽ വിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു.

---

## പത്രവരി അടച്ചവരുടെ പേരുവിവരം.

| | അവൎകൾ | രൂ. | ച. | കാ |
|---|---|---|---|---|
| മണ്ണത്തൂർ കുന്നമ്മേൽ പീലി | ,, | ൨ | ൦ | ൦ |
| മൂവാററുപുഴ കെ. സി. പുന്നൂസു വക്കീൽ | ,, | ൧ | ൧൪ | ൦ |
| കോലഞ്ചേരി മറിമററത്തു അവ്വ | ,, | ൧ | ൧൪ | ൦ |
| എറണാകുളം പി. കുര്യൻ വറുഗീസു വക്കീൽ | ,, | ൩ | ൧൪ | ൦ |
| കാഞ്ഞിരമററം വടക്കേത്തുരുത്തേൽ കുഞ്ഞിപ്പൌവ്വ | ,, | ൧ | ൦ | ൦ |
| പാമ്പാക്കുടാ നെടുമ്പാമ്പക്കുടെ മത്തായി | ,, | ൧ | ൧൪ | ൦ |
| ടി: ചെമ്പിൽ പള്ളിയോഗം | | ൧ | ൧൰ | ൮ |
| ടി. വടക്കുംഭാഗത്തു പുന്നൂസ | ,, | ൧ | ൧൪ | ൦ |
| ടി. അക്കരപ്പാടത്തു അവ്വ കോര | ,, | ൧ | ൦ | ൦ |
| അടൂർ തേലപ്പള്ളിൽ വക്കി | ,, | ൨ | ൦ | ൦ |
| മണാകുന്നം നെട്ടൂടിയിൽ തൊമ്മൻ | ,, | ൧ | ൧൰ | ൮ |
| പരിയാരം നടുവിലെവീട്ടിൽ പുരവത്തു വക്കി | ,, | ൧ | ൧൪ | ൦ |
| ചേലാട്ടു മങ്ങലത്തുകുടിയിൽ ഉതുപ്പു | ,, | ൨ | ൦ | ൦ |
| പുതുവേലി കുമ്മുകപ്പള്ളിൽ ഇത്താക്കു | ,, | ൧ | ൧൰ | ൮ |
| മൂവാററുപുഴ കെ. ജെ. ജെക്കോബു വക്കീൽ | ,, | ൧ | ൦ | ൦ |
| പുതുകുന്നത്തു മത്തായി പൈലി | ,, | ൧ | ൧൰ | ൮ |
| തട്ടാമ്പാറെത്ത മത്തായി | ,, | ൧ | ൧൪ | ൦ |
| കറുപ്പുംപടി വടയാടിൽ ഇസഹാക്കു കത്തനാരു | ,, | ൫ | ൦ | ൦ |